# മലങ്കര ഇടവകപത്രിക

117

പുസ്തകം ൧൧]  ൧൯൦൨  ഏപ്രിൽ  [ലക്കം ൪


മംഗളം.

വെള്ളം വീഞ്ഞിന്നു തുല്യമാക്കി സുദൃഢം ഗ്ലീലായി, ലോകങ്ങൾ തൻ-
വീചീൽകേറിനടന്നു ശിഷ്യവരന്മാരെപ്പാരം ഭ്രമിപ്പിച്ചിടൻ-
കഷ്ടം ജോലിലരച്ചശാസ്ത്രികളെ നാണിപ്പിച്ചോരം മാനുവെ-
ന്നളിത് സങ്കടമേകിടാതെ സദയം മാറ്റീടണം ഫ്ത്തഗ്നനം.

വി. കെ. ജോസഫ് മാപ്പിള.

---

## ദൈവമാതാവു.

നമ്മുടെ കർത്താവിനെപ്പറ്റി താൻ ഇസ്രായേലിൽ പലരുടെയും വീഴ്ച്ചക്കും എഴുന്നേല്പിന്നുമായിരിക്കുമെന്നും താൻ വിരുദ്ധത്തിന്റെ പാറയാകുന്നു എന്നും മറ്റും എഴുതിയിരിക്കുന്നു. "ദൈവരാജ്യത്തിൻ രഹസ്യം അറിവാൻ നിങ്ങൾക്കു തരപ്പെട്ടിരിക്കുന്നു എന്നാൽ മറ്റുള്ളവക്കു സകലവും ഉപമയിൽ ആയിരിക്കും" എന്നും. മനുഷ്യന്റെ പുത്രൻ മരിച്ചവരുടെ ഇടയിൽ നിന്നുയിർത്തെഴുന്നേല്ക്കുന്നതുവരെ ആരോടും പറയരുതു എന്നും മറ്റും താനും കല്പിച്ചിരിക്കുന്നു. തന്റെ ആയുഷ്കാലത്തിൽ താൻ ദൈവപുത്രനാകുന്നു എന്നു ആരോടും അത്ര തെളിവായി പറഞ്ഞതായിട്ടു നാം കാണുന്നില്ലാ. എന്നാൽ ആരാഞ്ഞു നോക്കുന്ന ഏവനും നല്ലതുപോലെ മനസ്സിലാകത്തക്കവണ്ണത്തിൽ താൻ കല്പിച്ചിട്ടും പ്രവൃത്തിച്ചിട്ടും ഉണ്ടു. അതിനെ മനസ്സിലാക്കിയില്ലെങ്കിൽ അതും കുറ്റമാകുന്നു എന്നു നാം കാണുന്നു. ഈ കർത്താവ് ഇസ്രായേലിൽ പലരുടെയും വീഴ്ച്ചക്കും എഴുന്നേല്പിന്നുമായി ഇന്നും എന്നും ഇരിക്കുന്നു. ദൈവരാജ്യത്തിൽ രഹസ്യങ്ങളെ തന്റെ പിതാവിന്റെ നടത്തലയ്ക്കുമാത്രം താൻ വെളിപ്പെടുത്തുന്നു. എന്നാൽ ആരു നോക്കുന്നുവൊ അവക്കെല്ലാവക്കും വെളിപ്പെടത്തക്ക സ്ഥിതിയിലാകുന്നു താൻ അതിനെ വച്ചിരിക്കുന്നതു. നോക്കാത്തവനു അതു മറയും ആയിരിക്കും. തന്നെപ്പറ്റി നാം അറിയേണ്ടുന്നതിനായി നമുക്കു തന്നിരിക്കുന്ന വിശുദ്ധ വേദവും താൻ എന്നപോലെ ഇടർച്ചകല്ലാകുന്നു. അല്ലെങ്കിൽ മൂശയുടെ പുസ്തകം പോലെ നമുക്കു തരുമായിരുന്നു. ഏവനും അതിനാൽതന്നെ ശിക്ഷയ്ക്കു വിധിക്കപ്പെടുന്നതുകൊണ്ടു ആഗ്രഹത്തോടെ അതിൽ ധ്യാനിക്കുന്നവനു ക്രിസ്ത്യാനിത്വത്തിന്റെ അകമെയും പുറമെയുമുള്ള സകല നിയമങ്ങളും അതിൽ ഉണ്ടു.

അതിനാൽ ആരാഞ്ഞു വിശുദ്ധാത്മാവിന്റെ സഹായത്തോടുകൂടി ഇതിനെ ഗ്രഹിക്കാതെ ഇരിക്കുന്നവൻ തന്റെ സ്വന്ത നാശത്തി

നായിട്ടു ഇതിനെ കൊട്ടികളയുന്നു. (൨. പ. ൧- ൨൧) ദൈവാത്മാവാലും തൻെറ ഭൃത്യന്മാരുടെ സഹായത്താലും ഇതിനെ നാം കുഴിക്കുമ്പോൾ നല്ല മാണിക്കം കിട്ടും. (നടപ്പു- ൮- ൨൯) ആരുടെ സഹായവും കൂടാതെ യാവനൊരുത്തനെയും സകലവും ഗ്രഹിപ്പിപ്പാൻ ശക്തിയുള്ള വിശുദ്ധാത്മാവാം ദൈവം, തൻെറ ഭൃത്യന്മാർ മുഖാന്തിരം വേണം രഹസ്യങ്ങൾ ഗ്രഹിപ്പാൻ എന്നുള്ളതു തൻെറ സഭയിൽ കുഴപ്പം വരാതിരിക്കത്തക്ക വിധത്തിൽ എന്നും നിയമമായിരിക്കണം എന്നു ഉദ്ദേശിച്ചതായി തൻെറ ഭൃത്യനായ പീലിപ്പൊസിനെ ഷണ്ഡൻെറ അടുക്കൽ അയച്ചു അവനെ മനസ്സിലാക്കിയ പ്രകാരം വായനക്കാരനെ ഈ ഭൃത്യ മുഖാന്തിരം താൻ ഗ്രഹിപ്പിക്കട്ടെ.

ദൈവമാതാവിനെപ്പററി വിശുദ്ധ വേദത്തിൽ ഒന്നുംതന്നെ പറഞ്ഞിട്ടില്ലെന്നും മ്ശിഹാതമ്പുരാൻ അവളെ അത്ര കാര്യമായി വിചാരിച്ചിട്ടില്ലെന്നും ചില വാക്യങ്ങൾകൊണ്ടു തെളിയുന്നു എന്നും മററും പറകയും വിശുദ്ധ മാതാവിനെ ആക്ഷേപിക്കയും ചെയ്യുന്ന പലർ ഇപ്പോൾ ഈ ദേശങ്ങളിൽ ഉണ്ടെന്നുള്ളതു നിർവിവാദമാണല്ലൊ. എന്നാൽ അവൎക്കു അപ്രകാരം തോന്നുന്നതു തങ്ങളും ആശ്രയിക്കുന്നു എന്നു പറയുന്ന വിശുദ്ധവേദത്തിലെ രഹസ്യങ്ങൾ വിശുദ്ധാത്മാവുമുഖാന്തിരം മനസ്സിലാകാഞ്ഞിട്ടത്രെ. അതിനാൽ മാതാവിനെപ്പററി വിശുദ്ധ വേദം എങ്ങനെ കല്പിക്കുന്നു എന്നു വിശുദ്ധാത്മാവിൻെറ സഹായത്തോടുകൂടെ നമുക്കു ധ്യാനിക്കാം. ആയതിനു വിശുദ്ധ ആത്മാവു നമുക്കു സഹായിക്കട്ടെ.

"അതുകൊണ്ടു യേശു തൻെറ അമ്മയും താൻ സ്നേഹിച്ചിട്ടുള്ള ശിഷ്യനും അരികെ നില്ക്കുന്നതു കണ്ടാറെ, അവൻ തൻെറ അമ്മയോടു സ്ത്രീയെ! ഇതാ നിൻെറ മകൻ എന്നു പറയുന്നു, പിന്നെ അവൻ ശിഷ്യനൊടു ഇതാ നിൻെറ അമ്മ എന്നു പറയുന്നു" യോഹ- ൧൯. ൨൬- ൨൭. നമ്മുടെ പ്രിയരക്ഷകൻ കുരിശിൽനിന്നു അരുളിച്ചെയ്തിട്ടുള്ള ഏഴു വചനങ്ങളിൽ ഒന്നാണല്ലൊ ഇതു. ഇതിനെ നാം ധ്യാനിച്ചാൽ പല രഹസ്യങ്ങൾ ഇതിൽനിന്നും വെളിപ്പെടും. അതിനു വിശുദ്ധ റൂഹാ വായനക്കാരൻെറ ബോധത്തെ തുറക്കട്ടെ.

നമ്മുടെ കൎത്താവിൻെറ കുരിശിൻെറ അടുക്കൽ വാക്യത്തിൽ പറയുന്ന ആളുകളെ കൂടാതെ തൻെറ മരണത്തെയും കഷ്ടാനുഭവത്തെയും പററി ഖേദിച്ചുംകൊണ്ടു നിന്നിരുന്ന മററാളുകളും ഉണ്ടായിരുന്നു. ൨൫. നോക്കുക. എന്നാൽ ഇവരോടു താൻ കുരിശിൽനിന്നു വല്ലതും കല്പിക്കയൊ അവരെപ്പററി മററു വല്ലവരോടും കല്പിക്കയൊ ചെയ്യുന്നതായി കാണുന്നില്ലാ. എന്നാൽ തൻെറ പ്രിയ മാതാവിനോടു സംസാരിക്കയും അവളുടെ നിമത്തം ശിഷ്യനോടു അവളെപ്പററി മാത്രം കല്പിക്കയും ചെയ്യുന്നു.

ഇതിനാൽ ശേഷമുള്ളവരെ വിചാരിച്ചിരുന്നതിൽ പ്രത്യേക വിധമായി താൻ ഇവളെ വിചാരിച്ചിരുന്നു. അല്ലെങ്കിൽ അവളോടു പ്രത്യേകിച്ചു ചെയ്യേണ്ടതായ ഒരു മുറ തനിക്കുണ്ടായിരുന്നു എന്നു വെ

ളിപ്പെടുന്നു. "ദൈവഇഷ്ടം ചെയ്യുന്നവരെല്ലാം എന്റെ മാതാവും സഹോദരനും സഹോദരിയും ആകുന്നു" എന്നുള്ളതിൻപ്രകാരം ശേഷം അവിടെ നിന്നിരുന്നവരും ദൈവ ഇഷ്ടം ചെയ്യുന്നവരായിരുന്നു. അതുകൊണ്ടു അവരെയും മാതാവിനെയും താൻ ഒരുപോലെ വിചാരിക്കേണ്ടിയിരുന്നു. എന്നാൽ താൻ അങ്ങിനെ അല്ലാ പ്രവൎത്തിച്ചതു എന്നു കാണുന്നു അതുകൊണ്ടു തന്റെ ആ കല്പനയിൽ എന്തൊ അൎത്ഥമുണ്ടെന്നു നാം വിചാരിക്കണം. അല്ലെങ്കിൽ തന്റെ സംസാരവും പ്രവൎത്തിയും ഒരുപോലെ അല്ലെന്നു വരണം. തനിക്കു സ്തുതി. അപ്രകാരം വിചാരിക്കുന്ന നിരൂപണ ഉണ്ടാകാതിരിക്കട്ടെ. തന്റെ വചനം അതെ അതെ എന്നും അല്ലാ അല്ലാ എന്നും അല്ലാതെ അതെയെന്നും അല്ലായെന്നും അല്ലാ. വായനക്കാരാ! ഈശോതമ്പുരാൻ ശേഷമുള്ളവരിൽനിന്നു പ്രത്യേകമായി അവളെ വിചാരിച്ചു എന്നും ദൈവഇഷ്ടം ചെയ്യുന്ന ശേഷമുള്ള തന്റെ മാതാക്കളെക്കാൾ അധികം താല്പൎയ്യമായി അവളെ വിചാരിച്ചു എന്നും എന്റെ വചനത്തിൽനിന്നല്ലാ തന്റെ പ്രവൎത്തിയിൽനിന്നുതന്നെ നീ കാണുന്നുവല്ലൊ. എന്നാൽ ഇതിന്റെ കാരണം താൻ അവൾക്കു പുത്രനായതിനാൽ ഒരു പുത്രൻ തന്റെ മാതാവിനോടു ചെയ്യേണ്ടുമുറ അവളോടു തനിക്കുണ്ടായിരുന്നതിനാൽ ആയിരുന്നു. ചിലർ വിചാരിക്കുന്നപ്രകാരം താൻ അവളെ നിന്ദ്യമായി വിചാരിച്ചിരുന്നു എങ്കിൽ തനിക്കു മനുഷ്യവൎഗ്ഗത്തെ രക്ഷിപ്പാൻ കഴികയില്ലായിരുന്നേനെ. എന്തെന്നാൽ തന്റെ പിതാവിനെയൊ മാതാവിനെയൊ ദുഷിക്കുന്നവൻ മരണം മരിക്കണം എന്നുള്ള ന്യായതീൎപ്പിൻപ്രകാരം തന്റെ സ്വന്തകുററത്തിനുവേണ്ടി താൻ മരിക്കേണ്ടിവന്നേനെ. കുററമില്ലാത്ത പ്രിയരക്ഷകനു സ്തുതി. കൎത്താവു തന്റെമാതാവിനെ നിന്ദിച്ചു എന്നു എന്തൊ ഉദ്ദേശത്തിന്മേൽ പറയുന്നവൻ കൎത്താവിനെ പാപിയാക്കിത്തീൎക്കുന്നു എന്നു നല്ലതുപോലെ അറിഞ്ഞുകൊള്ളട്ടെ. എന്നാൽ താൻ അവളെ മാനിച്ചു എന്നു മാത്രമല്ലാ അവളുടെ ജഢകാൎയ്യങ്ങളെയും താൻ നോക്കിയിരുന്നു. യെഹൂദന്മാർ കോർബാന എന്നു പറഞ്ഞു തങ്ങളുടെ മാതാപിതാക്കൾക്കു ഒന്നും കൊടുക്കാതിരുന്നതിനെപ്പററി താൻ കുററം പറയുന്നു. അപ്പോൾ താൻ തന്റെ മാതാവിനു ഒന്നും കൊടുക്കാതിരുന്നു എങ്കിൽ ഉടനെ അവർ അതു എടുത്തു പറയുമായിരുന്നു. എന്നു മാത്രവുമല്ലാ, ഇപ്പോൾ അതായതു തന്റെ മരണത്തിന്റെ ഈ സമയത്തു താൻ തന്റെ മാതാവിന്റെ ജഢകാൎയ്യം നോക്കേണ്ടുന്നതിനു പ്രത്യേകമായി തന്നെ ഏററവും സ്നേഹിച്ചവനും തന്റെ കഷ്ടാനുഭവസമയത്തും മരണസമയത്തും യാതൊരു ഭയവും കൂടാതെ അവന്റെ ജീവനെ ഉപേക്ഷിച്ചു തനിക്കു ശുശ്രൂഷിച്ചവനും ആയ ആ ശ്ലീഹായെ താൻ ഏല്പിക്കുന്നു എന്നും തന്റെ മാതാവിനെ ശരിയായി നോക്കികൊള്ളുമെന്നു തനിക്കുറപ്പുള്ളവനായ ആ ശ്ലീഹായെതന്നെ താൻ ഏല്പിക്കുന്നു. കല്പനപ്രകാരം "അതുമുതൽ അവളെ അവന്റെ ഭവനത്തിലേക്കു അവൻ കൂട്ടികൊണ്ടുപോയി" ൨൭-ാം വാക്യം.

കൎത്താവു തന്റെ മാതാവിനെ ശരിയായി മാനിച്ചു എന്നും അവളുടെ ജഡകാൎയ്യങ്ങളെയും ഒരു പുത്രൻ ചെയ്യേണ്ട വിധത്തിൽ ചെയ്തു എന്നും കുരിശിൽ വച്ചുള്ള തന്റെ മഹാ വേദനകളിൽ ഒന്നു തന്റെ മാതാവിനെപ്പറ്റിയായിരുന്നു എന്നും നാം കാണുന്നുവല്ലോ. നമ്മുടെ കൎത്താവു സകലത്തിലും ദൃഷ്ടാന്തമായിരുന്ന പ്രകാരം ഇതിലും ദൃഷ്ടാന്തമായിരുന്നു എന്നു ക്രിസ്ത്യാനികൾ എല്ലാവരും അറിഞ്ഞിരിക്കുമല്ലോ. കൎത്താവു മാനിക്കുന്ന അവളിനെ നാം മാനിക്കാഞ്ഞാൽ അതു മഹാ പാപമാകുന്നുവല്ലോ. കൎത്താവു മാനിച്ചില്ലെന്നും ദുഷിച്ചെന്നും പറയുന്നവൻ കൎത്താവിനെ പാപിയാക്കുകയും കുറ്റമില്ലാത്തവനിൽ കുറ്റം ആരോപിക്കയും ചെയ്കയാൽ അവൻ അന്നാസിന്റെയും കയ്യാപ്പായുടെയും കൂട്ടുകാരനല്ലാതെ ഒരു സത്യമുള്ളവൻ ആകുവാൻ കഴികയില്ലല്ലൊ.

കൎത്താവു തന്റെ മാതാവിനെ "സ്ത്രീയെ" എന്നുമാത്രമെ വിളിച്ചിട്ടുള്ളു "അമ്മ" എന്നു വിളിച്ചിട്ടില്ലെന്നും അമ്മയായി വിചാരിച്ചിട്ടില്ലായിരുന്നു എന്നും ചിലർ പറയുന്നു. എന്നാൽ തന്നോടുകൂടെ പെരുമാറുകയും തന്റെ വായിൽനിന്നു പഠിക്കയും ചെയ്ത അപ്പൊസ്തോലന്മാൎക്കു ഇതു മനസ്സിലായിട്ടില്ലായിരുന്നു അവർ മാതാവിനെപ്പറ്റി പറയുന്ന എല്ലാസ്ഥലത്തും "യേശുവിന്റെ അമ്മ" എന്നാകുന്നു പറയുന്നതു. വാക്യം വായിച്ചുനോക്കുക. മത്താ. ൧൨. ൪൬. മൎക്കൊ. ൩. ൩൧. ലൂക്കൊ. ൮. ൧൯. യോഹ. ൨. ൧. ൩; ൧൯. ൨൫; നടപ്പു ൧. ൧൪. ഈ വാക്യങ്ങളിലും കൂടാതെ അപ്പൊസ്തോലന്മാർ മറ്റുപല സ്ഥലങ്ങളിലും പറഞ്ഞിട്ടുണ്ടെങ്കിൽ അവിടെയും "യേശുവിന്റെ അമ്മ" എന്നു മാത്രമാകുന്നു പറയുന്നതു. എന്നാൽ അപ്പൊസ്തോലന്മാൎക്കു മാതാവിനോടു ഭക്തിയൊ സ്നേഹമൊ ഉണ്ടെങ്കിൽ അതു കൎത്താവിന്റെ നിമിത്തം മാത്രം ഉണ്ടായിട്ടുള്ളതാകുന്നു. കൎത്താവിനു അവളെ അമ്മയെന്നു വിളിക്കുന്നതിനു ഇഷ്ടമില്ലായിരുന്നു എങ്കിൽ, അല്ലെങ്കിൽ അവളെ അമ്മയായി താൻ വിചാരിച്ചില്ലായിരുന്നു എങ്കിൽ അപ്പൊസ്തോലന്മാർ തന്നെ അപമാനിക്കയായിരുന്നു ചെയ്തതു. എന്നാൽ അപ്പൊസ്തോലന്മാർ തന്റെ മഹത്വം അന്വെഷിച്ചവരും അതിനുവേണ്ടി തങ്ങളുടെ ജീവനെ വെടിഞ്ഞവരും ആകുന്നു എന്നുള്ളതു പരസമ്മതമാകുന്നുവല്ലോ. അതിനാൽ കൎത്താവു അവളെ അമ്മയെന്നു വിളിക്ക പതിവായിരുന്നു എന്നു നാം നല്ലതുപോലെ കാണുന്നു. എന്നാൽ "സ്ത്രീ" എന്ന വാക്കു താൻ ഉപയോഗിച്ചതായി കാണുന്നുണ്ടല്ലോ ഈ വാക്കിനു വെറും സ്ത്രീയെന്നല്ലാ താൻ ഉപയോഗിച്ച ഭാഷയിലെ അൎത്ഥം, എന്നാലൊ "പ്രഭുവി" എന്നാകുന്നു. അതിനാൽ കുറെ കൂടെ താൻ മാനം കൂട്ടിയെന്നല്ലാതെ ഒട്ടും കുറച്ചില്ലെന്നു നാം കാണുന്നു. ഇനിയും വിശുദ്ധാത്മാവു ഇവളെപ്പറ്റി പറയുമ്പോൾ "എന്റെ കൎത്താവിന്റെ അമ്മ" എന്നു പറയുന്നു (ലൂക്കൊ. ൧. ൪൩) പരിശുദ്ധാത്മാവും അപ്പൊസ്തോലന്മാരും അവൾ കൎത്താവിന്റെ അമ്മയാകുന്നു എന്നും താൻ അപ്രകാരം വിളിച്ചു എന്നും സാക്ഷിക്കുന്നു. അതിനാൽ കൎത്താവിനെ കുറ്റം പറയുന്ന

വനെ! നീ അറിവുകൊണ്ടൊ അറിയാതെയൊ പറയുന്നതു? അറിയാതെ എങ്കിൽ വേദപുസ്തകം ഗ്രഹിച്ചു അറിഞ്ഞുകൊൾക. അറിഞ്ഞെങ്കിൽ നിന്റെ മേൽ വരുന്ന നാശത്തെ ഓർത്തു അനുതപിച്ചുകൊൾക.

എന്നാൽ താൻ അമ്മയെന്നു വിളിച്ചെന്നു മാത്രമല്ലാ സർവ്വലോകത്തിനും അവളെ താൻ മാതാവാക്കിതീർത്തു. ശ്ലീഹാ എല്ലാവരുടെയും പിതാവായിരുന്നിട്ടും അവനോടു നിന്റെ പുത്രിയെന്നൊ സഹോദരിയെന്നൊ അല്ലാ എന്നാലൊ "നിന്റെ അമ്മ" എന്നാകുന്നു കല്പിക്കുന്നുള്ളു. അതിനാൽ അവളെ താൻ എല്ലാ മനുഷ്യർക്കും മാതാവാക്കുകയും താൻ നമ്മുടെ സഹോദരനാകുകയും ചെയ്തു.

കാനായിലെ കല്യാണത്തിൽ വച്ചു വീഞ്ഞിനെപ്പറ്റി പറയുമ്പോൾ "എനിക്കും നിനക്കും എന്തു?" എന്നു താൻ കല്പിച്ചതിനാൽ മിശിഹാതമ്പുരാനും മാതാവും തമ്മിൽ സംബന്ധം ഇല്ലെന്നു കാണിക്കുന്നു എന്നു ചിലർ പറയുന്നു. ഈ സന്ദർഭത്തിൽ സംബന്ധത്തെപ്പറ്റി ഒന്നും തന്നെ പറഞ്ഞിട്ടാവശ്യമില്ലെന്നു ആർക്കും അറിയാവുന്നതാകുന്നുവല്ലൊ. എന്നാൽ താൻ ഇങ്ങിനെ പറഞ്ഞു അവളെ ഉപേക്ഷിക്കയായിരുന്നു എങ്കിൽ അവളുടെ ആഗ്രഹം സാധിക്കാതെയിരുന്നേനെ. എന്നാലും ആഗ്രഹം സാധിച്ചതായി നാം കാണുന്നുണ്ടു. അതിനാൽ ഈ കല്പനക്കു വേറെ ഉദ്ദേശമുണ്ടെന്നു തെളിയുന്നു. അതായതു കാനാനായക്കാരി സ്ത്രീയെ പട്ടി എന്നു വിളിച്ചു അവളുടെ വിശ്വാസം തെളിയിച്ചതുപോലെ ഈ വാക്കാൽ മാതാവിന്റെ വിശ്വാസവും പരോപകാര മനസ്സും തെളിക്കുന്നു. കർത്താവു ഇതുവരയും അത്ഭുതം ഒന്നും ചെയ്തിട്ടില്ലാത്തതിനാൽ മറ്റൊരാൾ ഇങ്ങിനെ ഒന്നു ചെയ്യുന്നതിനു തക്കൊരു [illegible] ആവശ്യപ്പെടുകയില്ലല്ലൊ. അതിനാൽ വീഞ്ഞില്ലായ്കയാൽ ഉള്ള അവരുടെ വേദന കണ്ടപ്പോൾ മാതാവിനു സഹിക്കപാടില്ലാതായപ്പോൾ അവരുടെ ഖേദം തീർത്തുകൊടുപ്പാൻ പുത്രനെപ്പറ്റിയുള്ള സകലവും മുമ്പുകൂട്ടി അറിഞ്ഞു അവളിൽ മാത്രം സംഗ്രഹിച്ചിരുന്ന മാതാവു ഇപ്പോൾ ചെയ്തുകൊടുക്കണമെന്നാവശ്യപ്പെടുകയായിരുന്നു. പറഞ്ഞ ഉടനെ കർത്താവു അമ്മെ പുകഴ്ത്തുന്നു. അതായതു "എനിക്കും നിനക്കും എന്തു" നാം ഇവിടെ ക്ഷണിക്കപ്പെട്ടവരാകുന്നു. നമുക്കു ഇതിൽ എന്തു കാര്യമാണുള്ളതു? അവർക്കല്ലയൊ കാര്യം. അവരു നിന്നോടാവശ്യപ്പെട്ടില്ലല്ലൊ. പെട്ടന്നുള്ള കേൾവിക്കാർക്കു ഇതു വിപരീതമായി തോന്നുമെങ്കിലും അമ്മെക്കു അതു തോന്നയില്ലാ. സമയം ആയില്ലെന്നു കല്പിച്ചാറെയും അവിശ്വാസം തോന്നിയതുമില്ലാ. വേലക്കാരെ ഉടനെ അവൾ പറഞ്ഞയക്കുന്നു. കർത്താവിനോടു സമരായ വിശ്വാസം! പുത്രനെ അവളല്ലാതെ ആരു അറിഞ്ഞു!! ഇങ്ങിനെ താൻ കല്പിച്ചതിനാൽ അവളുടെ പരോപകാര മനസ്സും വിശ്വാസവും തെളിയിച്ചെന്നു മാത്രമല്ലാ. എന്നാലൊ തനിക്കു അവളിൽ ഉള്ള ഭക്തിയും തെളിക്കുന്നു. അതായതു എന്റെ സമയം വന്നില്ലെന്നു താൻ. അവൾ വേലക്കാരെ അയക്കുന്നു. ഉടനെ താൻ ചെയ്യുന്നു. തന്റെ മാതാവി

നൊടെത്രൃഷുനില്ലാൻ തനക്കു മനസ്സില്ലാ ഉടനെ താൻ പ്രവൎത്തിക്കുന്നു. ഉണ്ടാകാമെന്നു സമ്മതിച്ചതായി കാണുന്നില്ലാ. അപ്പൊൾ അതിന്റെ മാതൃകയെപ്പറ്റി പറകയില്ലല്ലൊ. അതിനാൽ മാതാവു ഏതു പ്രകാരം ആജ്ഞാപിച്ചുവൊ അപ്രകാരം ചെയ്യുന്നു. വെള്ളം വീഞ്ഞാക്കിയതനിക്കു വേലക്കാരുകൂടാതെ വെള്ളം കൽതൊട്ടിയിൽ വരുത്തരുതൊ? അല്ലെങ്കിൽ ഒന്നുംകൂടാതെ വീഞ്ഞുണ്ടാകരുതൊ? കഴിയും. എങ്കിലും മാതാവാഗ്രഹിച്ച മാതൃകപ്രകാരം സമയം വരുന്നതിനു മുമ്പും താൻ പ്രവൎത്തിക്കുന്നു. ഇതിൽ അധികമായി മാതാവിനെ അനുസരിക്കുകയൊ മാനിക്കുകയൊ ചെയ്യുന്ന പുത്രന്മാർ ആരാകുന്നു? താൻ ഒന്നാമതായി ചെയ്ത അത്ഭുതം ഇതായിരുന്നതിനാൽ മാതാവിന്റെയും അനുഗ്രഹത്തോടും ആശീൎവാദത്തോടുംകൂടെ ചെയ്യണമെന്നുള്ള ദിവ്യ നിശ്ചയത്താലും ഇപ്രകാരം ഉണ്ടായി. അതല്ലാതെ മാതാവിനെ നിന്ദിപ്പാൻ താൻ കല്പിച്ചതല്ലാ. "എന്റെ മാതാവും സഹോദരന്മാരും ആരാകുന്നു" ഇത്യാദി. ഇതു താൻ കല്പിച്ചതിനാൽ മാതാവിനെ ആക്ഷേപിച്ചു എന്നു പറയുന്നു. ഇതു താൻ കല്പിക്കുമ്പോൾ അവിടെ അനേകംപേരുണ്ടായിരുന്നു. തന്റെ പ്രസംഗവും മഹാത്മ്യവും കണ്ടപ്പോൾ തന്നോടു ഒരു ചാർച്ചയുണ്ടായാൽ കൊള്ളാമെന്നു എല്ലാവൎക്കും താല്പൎയ്യമുണ്ടായി. എന്നാൽ തന്റെ എഴുന്നെള്ളത്തിന്റെ ഉദ്ദേശവും എല്ലാവരും തന്റെ ചാർച്ചക്കാരായിതീരണമെന്നാകുന്നു എന്നും ചാർച്ചക്കാരാകുന്നതു പിതാവിന്റെ ഇഷ്ടം ചെയ്യുന്നതിലാകുന്നു എന്നും അവൎക്കുണ്ടായ ആഗ്രഹത്തോടുകൂടെ താൻ കല്പിച്ചെന്നല്ലാതെ മാതാവിനെ നിന്ദിക്കയല്ലായിരുന്നു. "മക്കളെ മ്ശിഹാ നിങ്ങളിൽ ആകൃതിപ്പെടുന്നതുവരെ വീണ്ടും ഞാൻ പ്രസവവേദനപ്പെടുന്നു" (ഗലാ. ൪. ൧൯) എന്നു പറഞ്ഞിരിക്കുന്നപ്രകാരം മ്ശിഹാ എല്ലാവരിലും ആകൃതിപ്പെട്ടു എല്ലാവരും മ്ശിഹായെ പ്രസവിച്ചു തന്റെ മാതാക്കൾ ആകണമെന്നു താൻ ആഗ്രഹിക്കുന്നു. മഹാന്മാരുടെ ചാർച്ചക്കാർ ബന്ധുക്കൾ മുതലായവരോടു മറ്റുള്ളവൎക്കു അസൂയ ഉണ്ടാകുമെന്നുള്ളതു നിൎവിവാദമാണല്ലൊ. ഈ അസൂയ മറ്റുള്ളവൎക്കു തന്റെ മാതാവിന്റെ നേരെ ജനിക്കാതിരിപ്പാനുമാകുന്നു താൻ അപ്രകാരം കല്പിച്ചതു. ഇതിനാൽ മറ്റുള്ളവരുടെ അസൂയയിൽനിന്നു തന്റെ മാതാവിനെ കാത്തുകൊള്ളുകയും നാം എല്ലാവരും തന്റെ മാതാക്കളും സഹോദരന്മാരുമായി തീരണമെന്നു നമ്മെ പഠിപ്പിക്കുകയും ചെയ്യുന്നു. താൻ ഇതു വലുതായ ഒരു കൂട്ടത്തിൽവച്ചാണല്ലൊ കല്പിച്ചതു. തന്റെ കുറ്റം കണ്ടുപിടിപ്പാൻ ശത്രുക്കൾ എപ്പൊഴും തന്നോടുകൂടെയുണ്ടായിരുന്നു. ശേഷം ചിലസംഗതികളിൽ ചുങ്കക്കാരൊടുകൂടെ ഭക്ഷിക്ക, പാപം മോചിക്ക മുതലായതു അവരുടനെതന്നെ ചോദിച്ചിട്ടുണ്ടു. ഇല്ലാത്ത കുറ്റം പിടിക്കുന്നവൎക്കും കൂടെ ഇതു ഒരു കുറ്റമായി തോന്നിയില്ലാ. മാതാവിനെ ആക്ഷേപിച്ചു എന്നൊരു കുറ്റം ഉണ്ടായിരുന്നു എങ്കിൽ അവൎക്കു മറ്റൊന്നും വേണ്ടായിരുന്നു. എന്തെന്നാൽ അങ്ങിനെയുള്ളവർ മരിക്കണമെന്നത്രെ ന്യായപ്രമാണകല്പന. എന്നാൽ തന്നെ വിസ്തരി

ച്ചപ്പോൾ ഇതിനെപ്പററി അവർ ഒന്നും ചോദിച്ചതായി കാണുന്നില്ലാ. എന്നാൽ കോർബ്ബാൻ മുഖാന്തിരം അവർ മാതാപിതാക്കളെ ബഹുമാനിക്കാഞ്ഞതിനെപ്പററി താൻ അവരെ ആക്ഷേപിച്ചിട്ടും ഉണ്ടായിരുന്നതിനാൽ ഇതു അവരുടെ ഓർമ്മയിൽ വരുന്നതിനു കുറെക്കൂടെ എളുപ്പമുണ്ടായിരുന്നു. ഇല്ലാത്ത കുററം തന്നിൽ ആരോപിച്ചു തന്നെ കുരിശിൽ തൂക്കിയ ശപിക്കപ്പെട്ട വഞ്ചകന്മാർ പോലും കണ്ടുപിടിക്കാത്ത ഒരു കുററം ഇന്നുള്ളവർ തന്റെ മേൽ ആരോപിക്കുന്നു.

ഈ വിശുദ്ധ മാതാവു തന്റെ ഇളയമ്മയുടെ വീട്ടിൽ ചെല്ലുമ്പോൾ അവൾ പരിശുദ്ധാത്മാവിൽ "എന്റെ കർത്താവിന്റെ അമ്മ എന്റെ അടുക്കൽ വരുവാൻ എനിക്ക എവിടെ നിന്നു" എന്നു പറയുന്നു. ഏലിശ്ബാ ഒരു പരിശുദ്ധ സ്ത്രീ ആയിരുന്നു. അവൾ പരിശുദ്ധാത്മാവിനാൽ നിറഞ്ഞിരുന്നവൾ. അവൾ മകളെ കർത്താവിന്റെ അമ്മയെന്നു വിളിക്കുന്നു എന്നു മാത്രമല്ലാ, അവളുടെ ഭവനത്തിൽ അമ്മ പ്രവേശിപ്പാൻ അവൾക്കു യോഗ്യതയില്ലെന്നും കൂടെ പറയുന്നു. ഈ പറഞ്ഞതു പരിശുദ്ധാത്മാവു മുഖാന്തിരമല്ലാതെ സ്വന്തമായിട്ടല്ലായിരുന്നുവല്ലൊ. അതിനാൽ പരിശുദ്ധാത്മാവു ഇവളെ എത്ര വേണ്ടും മാനിച്ചിരിക്കുന്നു. ഒരു പരിശുദ്ധ സ്ത്രീക്കു അവളുടെ അമ്മയ്ക്കു പോലും അവളെ കൈക്കൊൾവാൻ യോഗ്യതയില്ലെന്നു പരിശുദ്ധാത്മാവു കല്പിക്കുന്നു. ഇത്രവലുതെന്നു ദൈവം സാക്ഷികരിക്കയും പിതാവു ഗബ്രിയേൽ മുഖാന്തിരം തന്റെ ദൂതയച്ചു അവളെ ബഹുമാനിക്കയും പുത്രൻ അവളിൽ വസിച്ചു അവളെ തനിക്കു മാതാവാക്കുകയും പരിശുദ്ധാത്മാവു അവളിൽ വസിച്ചു അവളെ ശുദ്ധീകരിക്കയും അവളെ എതിരേററ പരിശുദ്ധന്മാർക്കു പോലും അവളെ കൈക്കൊള്ളുന്നതിനു യോഗ്യതയില്ലെന്നു അട്ടഹസിച്ചു അവളെ മാനിക്കയും ചെയ്യു ഇവളെ അവമാനിക്കുന്നവന്റെ പാപം മഹാ ഭയങ്കരം. ഈ പറഞ്ഞിരിക്കുന്നതു മുഴുവനും വേദപുസ്തകമാകുന്നു, മററു പിതാക്കളുടെ സാക്ഷിയല്ലാ. അതിനാൽ നീ ഇനിയെങ്കിലും വിശ്വസിക്ക. അല്ലെങ്കിൽ വിരുദ്ധപ്പാറ നിന്നെ പൊടിയാക്കും. അറപ്പുകെട്ടുന്നവരെ! വേദപുസ്തകം പരിശോധിക്ക അവയിൽ ധ്യാനിക്ക. അവയും എന്നെപ്പററി അതായതു എന്റെ കുററമില്ലായ്മയെപ്പററിയുംകൂടെ സാക്ഷിക്കുന്നു.

വേദത്തിൽ ധ്യാനിക്കുന്നവർക്കു മാതാവിനെ മാനിക്കേണ്ടതിനും ആദരിക്കേണ്ടതിനും കർത്താവു അവളെ വളരെ മാനിച്ചു എന്നു അറിയേണ്ടതിനും മററും സാക്ഷികൾ ഉണ്ടെന്നു കാണിപ്പാൻ മാത്രം ഇതെഴുതി.

തുടരും. ഭ.

---

## കള്ള ഉപദേഷ്ടാക്കൾ.

വടക്കെദിക്കിലെ യാക്കോബായ സുറിയാനി സഹോദര സഹോദരിമാരെ! കാതൊലിക്കായ്ക്കടുത്തതും ശ്ലീഹായ്ക്കടുത്തതുമായ നമ്മുടെ സത്യവിശ്വാസത്തെയും ആചാരമര്യാദകളെയും ആക്ഷേപിപ്പാനും ക

ക്ഷി ചേപ്പാനും ആയി കുറെ കള്ള ഉപദേഷ്ടാക്കന്മാർ ഈയിടെ വ
ക്കെ ദിക്കിലെക്കു പുറപ്പെട്ടിരിക്കുന്നതായി അറിയുന്നു. ഇവരിൽ ര
ണ്ടൊ മൂന്നൊ പേർ കുറച്ചുമുമ്പ കടമററത്തു പള്ളിയിൽ വരികയു
യാക്കോബായക്കാർ ആണെന്നും പ്രസംഗിപ്പാൻ കല്പനയുണ്ടെന്നും പ
റകയും പള്ളിസ്ഥലത്തെ സ്ക്കൂളിൽ ചെന്ന മാത്രാ ഒന്നു പ്രസംഗി
ക്കയും അനുവാദം കൂടാതെ പ്രസംഗിച്ചതെന്തെന്നൊ കല്പന എവി
ടെയെന്നൊ ഉള്ള അന്വെഷണങ്ങളൊ ചോദ്യങ്ങളൊ ഉണ്ടാകുന്നതിനു മുമ്പെ
അവർ പിരിഞ്ഞുപോകയും പള്ളക്കു കുറെ കിഴക്കു മാറി റോഡിനരി
കെ താമസം ഉറപ്പിക്കയും പള്ളിയിൽ ഞങ്ങളെക്കൊണ്ടു പ്രസംഗിപ്പി
ച്ചതിനാൽ ഞങ്ങൾ അന്യന്മാരല്ലെന്നുള്ള അവരുടെ വഞ്ചനവാക്കുക
ളെ പരമാൎത്ഥികളായ ജനങ്ങൾ വിശ്വസിച്ചു പ്രസംഗം കേൾക്കയും
ചെയ്തു. കുറെ ദിവസത്തേക്കു സുറിയാനി വിശ്വാസാചാരങ്ങൾക്കെതി
രായി ഒരക്ഷരംപോലും മിണ്ടാതെയും പട്ടക്കാരെയും മറ്റും കണക്കി
ലധികം മാനിച്ചും ആദരിച്ചും പ്രസംഗിക്കയും നാട്ടുകാരുമായി പരി
ചയപ്പെടുകയും കേൾവിക്കാർ വൎദ്ധിക്കയും ചെയ്തു തുടങ്ങിയപ്പോൾ
സുറിയാനി വിശ്വാസാചാരങ്ങൾക്കു കുറെശ്ശെ തെററു കുത്തുവാനുള്ള
ഭാവമായി. വല്യ ജ്ഞാനികൾ അല്ലെങ്കിലും വിശ്വാസസ്ഥിരതയുള്ള
വരായ ജനങ്ങൾ അവരെക്കെതിരാളികളായി തീൎന്നു. പള്ളിയിലും എ
ന്റെ അടുക്കലും വിവരം അറിയിക്കയും ഞാനും എന്റെ ശിഷ്യന്മാരി
ൽ ചിലരും ആ പള്ളിയിലെ ബ: പട്ടക്കാരും കൂടി സ്ഥലത്തു ചെന്നു
അവരുടെ ദുരുപദേശത്തെ തെളിയിച്ചും സുറിയാനിസഭയുടെ കളങ്ക
മില്ലായ്മയെ വെളിപ്പെടുത്തിയും ജനങ്ങളൊടു പ്രസംഗിക്കയും ചെ
യ്തു. കുഞ്ഞാടുകളുടെ വെഷം ധരിച്ചുകൊണ്ടുവന്ന ഈ ചെന്നായ്ക്കൾ ജ
നങ്ങളിൽ വല്യ ഇളക്കമുണ്ടാക്കുകയും ചിലരെ അവരുടെ ആയുധങ്ങ
ളാക്കിതീൎക്കയും ചെയ്തു എങ്കിലും, ദൈവകൃപയാൽ നമ്മുടെ ജനങ്ങ
ളിൽ ഒന്നുപോലും തെററിപ്പോകുവാൻ ഇടയായില്ല. ആ ചെന്നായ്ക്ക
ളെ കണ്ടു സംസാരിപ്പാൻ വേണ്ടി ഞങ്ങൾ രണ്ടുമൂന്നു പ്രാവശ്യം പ്ര
യാസപ്പെട്ടു സ്ഥലത്തു പോയി എങ്കിലും അവർ സ്ഥലം വിട്ടുമാറിക
ളഞ്ഞു. നി. വ. ദി. ശ്രീ. വല്യ തിരുമനസ്സിലെയും നി. വ. ദി. ശ്രീ.
കൊച്ചുതിരുമനസ്സിലെയും ബ: സഹോദരൻ മല്പാനച്ചൻ അവർക
ളുടെയും ജോൺ മുതലായ ഉപദേശികളുടെയും സഞ്ചാരവും പ്രസംഗ
വും നിമിത്തവും ഇടവകപ്പത്രികനിമിത്തവും മററും ഇവക്കു തെക്കെ
ദിക്കിൽ കിടക്കപ്പൊറുതി ഇല്ലാതായപ്പോൾ വടക്കു തരമാണെന്നുവച്ചു ഇ
ങ്ങോട്ടു കടന്നതാണ. ഇവരുടെ ഉപദേശം മുഴുവൻ ഇടങ്ങേറും ചതി
വും തിന്മയും നിറഞ്ഞിരിക്കുന്നു. സാത്താൻ പ്രകാശത്തിന്റെ ദൂതനി
ൽ സദൃശപ്പെട്ടുയെന്നു പറഞ്ഞിരിക്കുന്നതുപോലെ സാത്താന്റെ ഉ
പദേശങ്ങൾ നിറഞ്ഞവരായ ഇവർ ബാഹ്യമെ നല്ല സത്യവാന്മാരും
ഭക്തന്മാരും ആയി കാണപ്പെടും. ഇവരുടെ അവസാനം അതികെ
ഷ്ടംതന്നെ. രക്ഷിക്കപ്പെട്ടവരായ ഇവൎക്കു സ്ത്രീകളെ സംബന്ധിച്ചിട
ത്തോളം തരഭേദമല്ലപോലും. ഇവരിൽ ചില പരിശുദ്ധന്മാർ ഒ

ടത്തുവെച്ചു അടിയും കൊണ്ടത്രെ. ഇവർ ഒരു ഭവനത്തു ചെന്നാൽ പരിശുദ്ധന്മാരെന്നു നടിച്ചുകൊണ്ടു പാട്ടുകളാൽ സ്ത്രീകളെയും കുഞ്ഞുങ്ങളെയും കൈവശപ്പെടുത്തുവാനാണ ആദ്യ ശ്രമിക്കുന്നതു. ഇപ്പോൾ കൂട്ടത്തിൽ ആളുകളൊട്ടുകൂടി സംഘം ചെന്ന വടക്കോട്ടു പുറപ്പെട്ടിട്ടുണ്ടെന്നും കേൾക്കുന്നു. എവിടെയും പാട്ടയമടിച്ചതായി അറിയുന്നില്ലാ കല്പനയുണ്ടെന്നും യാക്കോബായക്കാരാണെന്നും മറ്റുമൊക്കെ ഇവർ ആദ്യമെ പറഞ്ഞാലും ഒടുവിൽ തങ്ങൾ രക്ഷാപ്രസംഗികൾ എന്നു സമ്മതിച്ചുകൊള്ളുകയാണ പതിവു. അശേഷം പാപമില്ലാത്ത പൂർണ്ണപരിശുദ്ധന്മാരാണെന്നു തങ്ങളെ കുറിച്ചുതന്നെ പറകയും ചെയ്യും. ഇവരുടെ ഉപദേശതെററിനെക്കുറിച്ചു ഇടവകപ്പത്രിക ഇടവിടാതെ പ്രസംഗിച്ചുകൊണ്ടിരിക്കുന്നതിനാലും കുറച്ചുമാത്രം പറഞ്ഞവസാനിപ്പിപ്പാൻ തരമില്ലാത്തതിനാലും ഇപ്പോൾ അതിലെക്കു ശ്രമിക്കുന്നില്ലാ. പ്രിയ സഹോദരന്മാരെ നമ്മുടെ ഇടയിൽ പ്രസംഗിപ്പാൻ ഈ കാലത്തു ധാരാളം പട്ടക്കാരും കൈവെപ്പാൽ അധികാരം ലഭിക്കപ്പെട്ട ഉപദേശിമാരും ഉള്ള സ്ഥിതിക്കു ഇപ്രകാരമുള്ള വഞ്ചകന്മാരെകൊണ്ടു പ്രസംഗിപ്പിക്കുന്നതിനും അങ്ങിനെയുള്ള ഇടത്തൂട്ടു പ്രസംഗങ്ങൾ കേൾക്കുന്നതിനും ആവശ്യമില്ലെന്നും അതു ദൈവത്തിന്റെ തിരുമുമ്പാകെ കുററകരമായിട്ടുള്ളതെന്നും ഓൎക്കണമെ. കോറഹു, ദാതാൻ, അബീറാം എന്നവരും അവരോടു ചേൎന്നവരും ദൈവത്തിന്റെ ആചാൎയ്യന്മാൎക്കു വിരോധമായി മത്സരിച്ചു ആചാൎയ്യത്വത്തെ തന്നെത്താൻ വഹിച്ചതിനാൽ ഉണ്ടായ ഭയങ്കര ശിക്ഷ ഓൎക്കണമെ. ദൈവസഭയിൽനിന്നു തള്ളപ്പെട്ടവന്റെ കൂടെ അപ്പം ഭക്ഷിപ്പാൻപോലും വഹിയാ എങ്കിൽ നമ്മുടെ സഭയിൽ നിന്നു തള്ളപ്പെട്ടവരും എത്രശക്ഷികളും എടത്തൂട്ടുകാരും ആയവൎക്കു സ്ഥലം കൊടുക്കയും അവരെ ഉപദേഷ്ടാക്കന്മാരായി വിചാരിക്കയും ചെയ്യുന്നതു എത്ര കഷ്ടം. എത്ര കുററം. ഇവരിൽ ഒരുവൻ മുമ്പൊരിക്കൽ എന്റെ അടുക്കൽ വരികയും പ്രസംഗത്തിനു അനുവാദം ചോദിക്കയും കല്പന കാണിക്കാമെങ്കിൽ അനുവദിക്കാമെന്നു ഞാൻ മറുപടി പറകയും ചെയ്താറെ കല്പന പാൎക്കുന്നസ്ഥലത്തു ഇരിപ്പുണ്ടെന്നും കയ്യിലെടുപ്പാൻ മറന്നുപോയെന്നും ഉടനെ കൊണ്ടുവന്നു കാണിക്കാമെന്നും പറഞ്ഞുപോയ പുള്ളിയെ രണ്ടു സംവത്സരമായിട്ടു കാൺമാനില്ലാ. ഇവൻ പിറവം ചന്തയിൽവെച്ചു രാത്രിസമയം അടികൊണ്ടു പിരിഞ്ഞതായും പിന്നീടു കേട്ടു. ഈ പരിശുദ്ധന്മാരുടെ സംപ്രദായം ഇപ്രകാരമാണെന്നു മറന്നുപോകരുതെ. രക്ഷിക്കപ്പെട്ടവർ എന്നു നടിക്കുന്ന ഈ പൂൎണ്ണപരിശുദ്ധന്മാരുടെ പരിശുദ്ധ പ്രവൃത്തികളിൽ അനേകം ഇടവകപ്പത്രിക മൂലം അനേകരും അറിഞ്ഞിരിപ്പാൻ എടയുണ്ടല്ലൊ. ദുരുപദേശികൾ വൎദ്ധിച്ചും അവരുടെ തെററുകളെ കുറിച്ചു ഇടവകപ്പത്രിക തുടരെ തുടരെ യുക്തിയുക്തമായി പ്രസംഗിച്ചുംവരുന്ന ഈ കാലത്തു നമ്മുടെ സഭയിൽ വായിപ്പാൻ പഠിച്ചിട്ടുള്ളവരൊക്കയും ഇടവകപ്പത്രിക വാങ്ങി വായിച്ചിരുന്നെങ്കിൽ ഇപ്രകാരമുള്ളവരുടെ പ്രവേശനം തടുക്കപ്പെട്ടുമായിരുന്നു. പത്രവരിയുടെ

ഏററം ചുരുങ്ങിയുള്ളായ സംഖ്യയെ വിചാരിച്ചു വിലയേറിയ വിശ്വാസസത്യത്തെ വായിച്ചറിയാതെപോകുന്നതും സ്വല്പസമയലാഭത്തെ ഓർത്തു ഇടവകപ്പത്രികയിലെ പ്രസാഗങ്ങളും എതിരാളികളൊട്ടുള്ള മതവിഷയമായ തക്കങ്ങളും പള്ളിയിൽ ജനം കൂട്ടുമ്പോൾ പ്രസിദ്ധമായി വായിക്കാത്തതും എത്ര വ്യസനകരമായിട്ടുള്ളതാകുന്നു. ഇടവകപ്പത്രിക അടിപ്പാനുള്ള ചിലവും പ്രയാസങ്ങളും സമയവും മററു അച്ചടികൾക്കു ഉപയോഗപ്പെടുത്തിയിരുന്നെങ്കിൽ ഉണ്ടാകുമായിരുന്ന ലാഭങ്ങളെ വിട്ടിട്ടു പൊതുജനോപകാരാർത്ഥം അച്ചടിക്കപ്പെടുന്ന പത്രിക വാങ്ങാതെയും വാങ്ങിച്ചിട്ടു മുദ്രപോലും പൊട്ടിക്കാതെ അടുക്കിയടുക്കി പടിപ്പുറത്തു വച്ചു സൂക്ഷിച്ചും ഇരിക്കുന്നതിനെ കുറിച്ചു ഇനിയെങ്കിലും അതിനിടവരാതെ നോക്കണമെന്നല്ലാതെ എന്തു പറയേണ്ടു. സുറിയാനി മതവിശ്വാസാചാരങ്ങൾ രക്ഷിതാവായ മ്ശിഹാതമ്പുരാന്റെ ശിഷ്യന്മാരായ പരിശുദ്ധ ശ്ലീഹന്മാരുടെ പിൻഗാമികളാകുന്ന പരിശുദ്ധ പിതാക്കന്മാർ പരിശുദ്ധാത്മാവു നിറഞ്ഞുകൊണ്ടു വേദാനുസരണമായി നിയമിച്ചിട്ടുള്ളവയാകുന്നു. ആ നിയമങ്ങളിലൊന്നുപോലും വേദപുസ്തകത്തിനെതിരായുള്ളതെന്നു പറവാൻ തന്നിഷ്ടമായി വേദപുസ്തകം വ്യാഖ്യാനിക്കുന്ന തന്നിഷ്ടക്കാരായ ദുരുപദേശികൾക്കല്ലാതെ കഴികയില്ലാ. ഈ വടക്കെദേശത്തു കിടക്കുന്ന പരമാർത്ഥികളായ ജനങ്ങളുടെ ഇടയിൽ ദുരാത്മാവിനാലുള്ള ദുരുപദേശത്തെകൊണ്ടു ഇവർ ഇളക്കവും മറിച്ചിലും വരുത്തുന്നതായി അറികയൊ അറിയിക്കയൊ ചെയ്യുന്നപക്ഷം നമ്മുടെ സത്യവിശ്വാസാചാരങ്ങൾക്കുവേണ്ടി വേല ചെയ്യുന്നതിനും ഇവരുടെ ഉപദേശം വേദാനുസരണമല്ലെന്നു തെളിയിക്കുന്നതിനും ഞങ്ങൾ തയാറുണ്ടെന്നു കൂടി പ്രസ്താവിച്ചുകൊള്ളുന്നു.

സഹോദരസഹോദരിമാരെ! ഇവർ കുഞ്ഞാടുകളുടെ വേഷം ധരിച്ചിരിക്കുന്ന ചെന്നായ്ക്കൾ ആണെന്നു ഓർത്തുകൊള്ളണമെ. നമ്മുടെ സഭയുടെ ചട്ടക്കെട്ടിനും വേദന്യായത്തിനും എതിരായി ഇവരോടു അടുക്കരുതെ. ഇവക്കു സ്ഥലം കൊടുക്കരുതെ. ഇവരുടെ പ്രസംഗത്തിനു ചെവി കൊടുക്കരുതെ. ഇവരോടുകൂടെ ഭക്ഷണം കഴിക്കരുതെ. വഞ്ചിക്കപ്പെടരുതെ. നമ്മുടെ സഭയുടെ വിശ്വാസാചാരങ്ങളെ കുറിച്ചു വല്ല സംശയങ്ങളും നിങ്ങളിൽ ജനിച്ചാൽ പത്രിക വഴിയായൊ നേരിട്ടൊ ചോദിക്കുന്നപക്ഷം സമാധാനം പറയാവുന്നതാകുന്നു. നമുക്കു തക്കസമാധാനമില്ലാതെയും നമ്മുടെ വഴിയിൽ രക്ഷയില്ലാതെയും ഇരിക്കുന്നെങ്കിൽ മാത്രം അന്യരുടെ അടുക്കൽ പോയാൽ മതിയല്ലൊ. സുറിയാനി സഭയിലല്ലാത്തവരും മേല്പട്ടക്കാരിൽനിന്നു അധികാരം ലഭിക്കാത്തവരും ആയവരെകൊണ്ടു നമ്മുടെ ഇടയിൽ പ്രസംഗം നടത്തരുതെ. ആരെങ്കിലും പ്രസംഗിപ്പാൻ വന്നാൽ അവക്കു കല്പനയുണ്ടൊ എന്നു അന്വേഷിക്കയും കല്പനയില്ലാത്തപക്ഷം അവരെ ത്യജിക്കയും കല്പനയുണ്ടെന്നു പറഞ്ഞു കാണിക്കുന്നപക്ഷം അതു സാക്ഷാൽ കല്പനതന്നെയൊ എന്നു പരിശോധിക്കയും ചെയ്യുതിനുമേൽ അങ്ങി

നെയുള്ളവരെ സ്വീകരിക്കേണ്ടതാകുന്നു.

രുചികരമായ വിശേഷ ഭക്ഷണം മുമ്പിലിരിക്കുമ്പോൾ പുഴുത്തുകാറിയ അരുചിയുള്ള തവിട് എന്തിനു തിന്നുന്നു. സുറിയാനി സഭയെന്ന വൃക്ഷം പരിശുദ്ധന്മാരുടെ രക്തംകൊണ്ടു നനച്ചു വളമിട്ടിരിക്കുന്നതാകുന്നു. ദുരുപദേശകാററു അതിനെ ഒടിക്കുവാനൊ എളക്കുവാനൊ കഴിയുന്നതല്ല. നമ്മിൽ പൂർവികമായിരിക്കുന്ന വിശ്വാസസ്ഥിരത ഒരിക്കലും എളകാതിരിപ്പാൻ ദൈവം സഹായിക്കട്ടെ.

എന്നു കോനാട്ടുമല്പാൻ.

---

## പ്രൊസെലെറ്റിസം.

കിഴക്കൻസഭകളിൽനിന്നു അംഗ്ലിയാ സഭയിലേക്കു ആളുകളെ ചേർക്കണമെന്നു സി. എം. എസ്സിനു "പണ്ടെ തന്നെ" ആഗ്രഹമില്ലെന്നും അങ്ങിനെ ചെയ്യാറില്ലെന്നും കാണിപ്പാൻവേണ്ടി പ്രൊസെലെറ്റിസം എന്ന ഇംഗ്ലീഷ് പദത്തെ കുറെ വിസ്താരമായി മിത്രം വർണ്ണിച്ചിരിക്കുന്നു. ഈ പദത്തിന്റെ അർത്ഥം "അന്യ ക്രിസ്തീയ വകുപ്പുകളിൽനിന്നു ആളുകളെ സ്വന്ത സഭയിൽ ചേർക്കുക" എന്നാണെന്നു മിത്രം ആദ്യമെ സമ്മതിച്ചു, ഈ പദത്തിന്റെ അർത്ഥത്തിൽ ഉൾപ്പെടാതെ സുറിയാനിക്കാർ മുതലായ കിഴക്കരെ തട്ടിയെടുക്കുന്നതിനു ഒരു സമാധാനം മിത്രം കണ്ടുപിടിച്ചിരിക്കുന്നു. "സ്വന്ത സഭയുടെ മഹിമ പ്രസംഗിച്ചുകൊണ്ടു അന്യസഭകളിൽനിന്നു ആളുകളെ ചേർക്കുന്നതു" പ്രൊസെലെറ്റിസം ആണെന്നു സമ്മതിപ്പാൻ മിത്രത്തിനു തർക്കമില്ല. രക്ഷ ക്രിസ്തു മുഖാന്തരമാണെന്നും ഒരു പ്രത്യേക സഭയുടെ അംഗമായിരിക്കുന്നതിൽ അല്ല" എന്നും മററും ഒരു അംഗ്ലിയാ പട്ടക്കാരൻ പ്രസംഗിക്കുമ്പോൾ ഒരു സുറിയാനിക്കാരൻ അംഗ്ലിയാസഭയിൽ ചേരണമെന്നാവശ്യപ്പെട്ടാൽ ചേർക്കാം, അതു പ്രൊസെലെറ്റിസം അല്ല എന്നു നമ്മുടെ സഹോദരി വാദിക്കുന്നു. ഇതിലെ യുക്തി സാധാരണയാളുകൾക്കു മനസ്സിലാക്കുവാൻ പാടില്ലാത്ത അഗാധമാണെന്നു തോന്നുന്നു. ഒരു പ്രത്യേകസഭയുടെ അംഗമായിരിക്കുന്നതിൽ വിശേഷമില്ല, ക്രിസ്തുവിനോടു ചേർന്നിരിക്കണമെന്നെ നിർബന്ധമുള്ളു എങ്കിൽ സുറിയാനിസഭയിൽ ക്രിസ്തുവിനോടു ചേർന്നിരിപ്പാൻ പാടില്ലാ, അംഗ്ലിയ സഭയിൽ ചേരാതെയും പാടില്ല, എന്നു മിത്രം വിചാരിക്കുന്നതായി അങ്ങിനെയുള്ളവരെ ചേർക്കുന്നതുകൊണ്ടു വിചാരിക്കേണ്ടിയിരിക്കുന്നു. രക്ഷയ്ക്കു ഒരു സഭയുടെ അംഗമായിരിപ്പാനും "ഒരു പട്ടക്കാരന്റെയും മദ്ധ്യസ്ഥതയ്ക്കും" ആവശ്യമില്ലെന്നു പറയുന്ന സ്ഥിതിക്കു, അതിനെ വിശ്വസിച്ചുവരുന്നവരെ അംഗ്ലിയാ സഭയോടു ചേർക്കുന്നതും അംഗ്ലിയാ പട്ടക്കാരന്റെ മദ്ധ്യസ്ഥതയിൽ നിർത്തുന്നതും ഒന്നുപറഞ്ഞു മറെറാന്നു പ്രവർത്തിക്കയാകുന്നു. ക്രിസ്തുവിനോടു ചേർന്നിരിക്കണമെന്നു പറയുന്ന മിഷ്യനറിമാരുടെ പ്രസംഗത്തെ അംഗീകരിക്കുന്ന സുറിയാനിക്കാർ ആ സ്ഥിതിയിൽ ജീവിക്കണമെന്നു ഉപദേശിക്കുന്നതിനു പകരം അവരെ അംഗ്ലിയാ സഭയോടു ചേർക്കുന്നതുകൊണ്ടു സി. എം. എസ്സിന്റെ ഉദ്ദേശം തങ്ങളുടെ സഭ വർദ്ധിപ്പിക്കണമെന്നാകുന്നു എന്നു പ്രത്യക്ഷപ്പെടുന്നു. ഈ അനുമാനം യുക്തികൊണ്ടുമാത്രമല്ല അനുഭവംകൊണ്ടും അറിയാവുന്നതാണ.

ഈ സംഗതി ഇടപെട്ട ബൊമ്പായിലെ ലോകധ സാക്ഷ്യ ക്രിസ്ത്യൻ പേററിയോററ പത്രത്തിൽ തർക്കിച്ചപ്പോൾ മിത്രപത്രാധിപരുടെ സഹോദരനും സ്ഥലത്തെ അംഗ്ലിയാ ബിഷോപ്പിന്റെ ചാപ്ലേനുമായ പാദ്രി എഴുതിയ മറുപടിയിൽ സ്പീച്ചിലി ബിഷോപ്പിനെ നിയമിച്ചതു (൧൮൭൯-ൽ) മുതൽ പ്രൊസെലെറ്റിസം ഇല്ലെന്നും പഴയ മിഷ്യനറിമാരെക്കുറിച്ചു ഈ കുററം പറഞ്ഞാൽ അതിൽ വാസ്തവം ഉണ്ടെന്നും പ്രസ്താവിച്ചിരുന്നു. മിത്രത്തിന്റെ ഇപ്പഴത്തെ വ്യാഖ്യാനവും ചാപ്ലന്റെ ഈ പ്രസ്താവനയും തമ്മിൽ കൂട്ടി ആലോചിക്കുമ്പോൾ സ്പീച്ചിലി ബിഷോപ്പിനു മുമ്പുണ്ടായിരുന്ന മിഷ്യനറിമാർ "ക്രിസ്തുവിനെ പ്രസംഗിക്കയല്ല, അംഗ്ലിയാ സഭ വർദ്ധിപ്പിക്കയായിരുന്നു ചെയ്തിരുന്നതെന്നു വരുന്നു. "പണ്ടെ തന്നെ സി. എം. എസ്സിന്റെ ആന്തരം" മിത്രം ഇപ്പോൾ പറയുന്നതുപോലെയായിരുന്നു എന്നുള്ള മിത്ര

പ്രസ്താവന അടിസ്ഥാനമില്ലാത്തതും വായനക്കാരെ പെട്ടുകളിപ്പിക്കുവാൻ പ്രയോഗിച്ച കൌശലവുമാണെന്നു പ്രത്യക്ഷമാകുന്നു. അല്ലെങ്കിൽ പോററിയോററിൽ ലേഖനം എഴുതിയകാലം കഴിഞ്ഞതിൽ പിമ്പാണ മിത്രത്തിന്റെ ഇപ്പൊഴത്തെ കള്ളസമാധാനം കണ്ടുപിടിച്ചതെന്നും വരുന്നു.

സി. എം. എസ്സ പണ്ടെതന്നെ അംഗ്ലിയാ സഭയെ പ്രസംഗിപ്പാൻ വിചാരിച്ചിരുന്നില്ലെന്നു പറയുന്നപക്ഷം അച്ചടിയുണ്ടാകുന്നതിനു മുമ്പു ഇംഗ്ലീഷപള്ളിക്രമം സുറിയാനിപള്ളികളിൽ തള്ളികയറ്റിയതും സുറിയാനി സഭയിൽ ആ പള്ളിക്രമം നടപ്പാക്കുവാൻ പോകുന്നു എന്നു ബദ്ധപ്പെട്ടു മിഡിൽത്തൺ ബിഷോപ്പിനു എഴുതിയയച്ചതും എന്തിനു?. ഒരു സഭയോടു ചേരാനില്ലാത്ത ക്രിസ്തുവിനോടു ചേർത്തുനിർത്തുന്നതിന്റെ ആയുധം ഇംഗ്ലീഷ പള്ളിക്രമപുസ്തകമാണെന്നു പറയട്ടെ.

പ്രൊസെലൈററിസത്തിനു മിത്രം കല്പിച്ചിരിക്കുന്ന അർത്ഥപ്രകാരമല്ല സി. എം. എസ്സിന്റെ നടപടിയെന്നു കാണ്മാൻ ഇനിയും ഒന്നു രണ്ടു ദൃഷ്ടാന്തങ്ങൾ കൂടെ പറയാം. ഹെൻറി ബേക്കർ സായ്പു എഴുതിയിരിക്കുന്ന റിപ്പോർട്ടുകളിൽ, ആ കാലത്തു അംഗ്ലിയാ സഭയോടു ചേർന്ന ചിലർ സുറിയാനി പള്ളിയിൽപോയി കുർബ്ബാന കണ്ടവകയ്ക്കു അവരെ ശിക്ഷിക്കയും "തന്റെ സ്വന്ത സഭയെക്കാൾ സുറിയാനി സഭയെ അധികം ആദരിച്ചതുകൊണ്ടു" പേരിൽ നിന്നു നീക്കുകയും ചെയ്തു എന്നു എഴുതിയിരിക്കുന്നു. ഇവിടെ നോക്കുവിൻ. ക്രിസ്തുവിനോടു ചേർന്നിട്ടില്ലാത്ത സുറിയാനി സഭയെ ആദരിച്ചതുകൊണ്ടല്ല, അംഗ്ലിയ സഭയെക്കാൾ അധികം സുറിയാനി സഭയെ ആദരിച്ചതുകൊണ്ടത്രെ ശിക്ഷിച്ചിരിക്കുന്നതു. ആ മിഷ്യനരിയുടെ ഉദ്ദേശം അംഗ്ലിയാസഭയെ വർദ്ധിപ്പിക്കണമെന്നോ വേറെ വല്ലതുമോ? ഇതുപോലെ നൂറു ദൃഷ്ടാന്തങ്ങൾ പറവാനുണ്ടു. സ്ഥലക്കുറവിനാൽ പറയുന്നില്ലെന്നെ ഉള്ളു.

സി. എം. എസ്സിനു പ്രൊസെലൈററിസം ചെയ്യണമെന്നുള്ള ഉദ്ദേശം പണ്ടെതന്നെ ഇല്ലായിരുന്നു എന്നു കാണിപ്പാൻ ലക്ഷ്യമായി മാരാമണ്ണുപള്ളിയെ അംഗ്ലിയാസഭയോടു ചേർക്കണമെന്നു ഇടവകക്കാർ യോജിച്ചു അപേക്ഷിച്ചിട്ടു ചേർത്തില്ലെന്നു മിത്രം പറയുന്നു. ഇതിന്റെ വാസ്തവം ഞങ്ങളും കുറച്ചു കേട്ടിട്ടുണ്ടു. സി. എം. എസ്സിന്റെയൊ മിഷ്യനരിമാരുടെയൊ ഔദാര്യം കൊണ്ടു ചേർക്കാഞ്ഞതല്ലായിരുന്നു. തന്റെ ഇടവകപള്ളിയിൽ അംഗ്ലിയാക്കാർ പ്രവേശിച്ചാൽ അടിച്ചു ഓടിക്കുവാൻ കഴിഞ്ഞുപോയ മാർ അത്താനാസ്യോസു മുളവടിയുമായി എത്തുമ്പോൾ പുറത്തു പാള വച്ചുകെട്ടിപോകുന്നതിനു അന്നത്തെ മിഷ്യനരിക്കുണ്ടായ ഭയമാണ ആ പള്ളിയിൽ പ്രവേശിക്കാഞ്ഞതിന്റെ ഏക കാരണം. ഈ വക പുണ്യം മിഷ്യനരിമാർക്കും സി. എം. എസ്സിനും ധാരാളം ഉണ്ടായിരുന്നു. വാസ്തവം ഇതായിരുന്നു എന്നുള്ളതിനു ദൃഷ്ടാന്തമായി മല്ലപ്പള്ളിൽ സുറിയാനിപ്പള്ളിയായി പണിയിച്ച പള്ളിയിൽ ആദ്യം കത്തനാരെ അയച്ചു സുറിയാനി ക്രമം കുറെ കാലത്തെക്കു നടത്തിച്ചശേഷം ഇംഗ്ലീഷപാദ്രിയെ അയച്ചു അംഗ്ലിയാപള്ളിയാക്കിയ മിഷ്യനരിമാരും സി. എം. എസ്സിലെ വകുപ്പിൽ ചേർന്നവർ ആയിരുന്നു എന്നുള്ള പരമാർത്ഥം ആലോചിച്ചാൽ "പണ്ടെതന്നെ" ഉള്ള സംപ്രദായം സ്പഷ്ടമായി കാണാം. സി. എം. എസ്സിന്റെ സംപ്രദായം ഗ്ലീച്ചിലി ബിഷോപ്പിന്റെ കാലത്തിനുമുമ്പു ഒരുവിധവും പിമ്പു വേറൊരുവിധവുമാണെന്നു മിത്രപത്രാധിപരുടെ ജ്യേഷ്ഠൻ എഴുതിയിരിക്കുന്നതു തെററാണെന്നും പണ്ടും ഇപ്പോഴും അവരുടെ ഉദ്ദേശം അംഗ്ലിയാസഭ വർദ്ധിപ്പിക്കണമെന്നുള്ളതു മാത്രമാണെന്നും തെളിയിപ്പാൻ പിൻകാലത്തെ ദൃഷ്ടാന്തങ്ങളും വേണമെങ്കിൽ പറവാനുണ്ടു. എന്നാൽ മിത്രത്തിന്റെ തർക്കം പണ്ടത്തെതു ഇന്നേവരെ സി. എം. എസ്സ ഒരേ രീതിയിൽ പ്രവർത്തിക്കുന്നു എന്നുള്ളടത്തോളമാകകൊണ്ടു ആ വക തെളിവുകൾ ഒന്നും ഇവിടെ പറവാൻ ആവശ്യപ്പെടുന്നില്ല.

മേൽപ്പറഞ്ഞ സംഗതികൾകൊണ്ടു പ്രൊസെലൈററിസം എന്ന പദത്തിനു മിത്രം കൊടുത്തിരിക്കുന്ന മൂലാർത്ഥപ്രകാരം സി. എം. എസ്സ. കിഴക്കെ ദേശങ്ങളിലെ ക്രിസ്ത്യാനികളെ ഭിന്നിപ്പിച്ചു അംഗ്ലിയാ സഭവർദ്ധിപ്പിക്കുവാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു എന്നും അതു ഒരു കുററമാണെങ്കിൽ മിഷ്യനരിമാർ കുററക്കാർ ആണെന്നും മിത്രം പ്രസ്താവിച്ചിരിക്കുന്ന വ്യാഖ്യാനം നൂതനമായി സൃഷ്ടിച്ചിട്ടുള്ളതാണെന്നും കാണാം. സി. എം. എസ്സ. സുറിയാനിക്കാരെ തങ്ങളുടെ മതത്തിൽ ചേർക്കുന്നതു അവരുടെ മേൽ ഒരു കുററമായി ആരോപിക്കണമെന്നു ഞങ്ങൾ ആഗ്രഹിക്കുന്നില്ല. എന്തെന്നാൽ റോമ്മാക്കാർ ഇതുപോലെ ചേർക്കുന്നുണ്ടല്ലൊ. അങ്ങനെ ചേർക്കുന്നതു തങ്ങളുടെ ചുമതലയും മുറയുമാണെന്നു അവർ വിശ്വസിച്ചുംകൊണ്ടു നേരെ ചേർക്കയാകുന്നു. അതു പുരുഷത്വമാണ. സി. എം. എസ്സിനെ ഞങ്ങൾ കുററപ്പെടുത്തുന്നതു അവർ

സുറിയാനിക്കാരെ ചേർക്കുന്നതിൽ അല്ല. ചേർക്കുന്നില്ലെന്നും ചേർക്കുന്നതു ന്യായമല്ലെന്നും പുറമെ പറകയും കൌശലവും ഉപായവും പ്രയോഗിച്ചു ചേർക്കയും ചെയ്യുന്നു. ഈ വഞ്ചനയും നീചത്വവും ആകുന്നു. അതിനെ ആണ ഞങ്ങൾ കുറ്റം പറയുന്നതു. സുറിയാനിക്കാരെ ചേർക്കും, അങ്ങനെ ചേർക്കാനാണ ഞങ്ങൾ വന്നിരിക്കുന്നതു എന്നു നേരെ പറഞ്ഞുകൊണ്ടു ചേർത്തുകൊള്ളട്ടെ. അതിനെ എതിർക്കുവാൻ ഞങ്ങൾക്കവകാശമില്ല.

ഇനി ഒരു സംഗതി കൂടെ പറഞ്ഞവസാനിപ്പിക്കുന്നു. പ്രൊസെലൈറ്റിസത്തിന്റെ അർത്ഥം വ്യക്തപ്പെടുത്തുവാൻവേണ്ടി ആംഗ്ലിയാസഭയേയും മെതൊഡിസ്റ്റ സഭയേയും തമ്മിൽ മാത്രം താരതമ്യപ്പെടുത്തുകയും അവ തമ്മിൽ സാരമായ വ്യത്യാസമില്ലെന്നും, ആംഗ്ലിയാസഭയും കിഴക്കിനേത്തുസഭകളും തമ്മിൽ അതിൽ അധികം വ്യത്യാസങ്ങൾ ഉണ്ടെന്നു പറകയും ചെയ്യുന്നു.

തിരുവനന്തപുരം ആംഗ്ലിയാസഭയിൽ ചേർന്ന ഒരു പുരുഷനും സ്ത്രീയും തമ്മിൽ വിവാഹം ചെയ്വാൻ ആവശ്യപ്പെട്ടപ്പോൾ പാദ്രി അവധിയിന്മേൽ സ്ഥലം വിട്ടുപോയിരുന്നതിനാൽ ലണ്ടൻമിഷ്യൻപാദ്രി ആംഗ്ലിയാപള്ളിക്രമപുസ്തകത്തിലെ രീതി അനുസരിച്ചു വിവാഹം നടത്തുകയുണ്ടായി. മൂന്നാല മാസം കഴിഞ്ഞു ആംഗ്ലിയാ പാദ്രി തിരിച്ചു വന്നപ്പോൾ ലണ്ടൻമിഷ്യൻ ബിഷോപ്പില്ലാത്ത സഭയാകകൊണ്ടു വിവാഹം സാധുവല്ലെന്നും ആ ദമ്പതിമാരുടെ സംബന്ധം വ്യഭിചാരമാണെന്നും പറഞ്ഞു ആംഗ്ലിയാപാദ്രി അവരെ വരുത്തി വിവാഹകർമ്മം ആവർത്തിച്ചു നടത്തുകയുണ്ടായി. ഇതു സംഭവിച്ചതു ഏകദേശം ൧൨. വർഷം മുമ്പാണ. ഞങ്ങൾ ദൃക്സാക്ഷിയുമാണ. നേരെമറിച്ചു സുറിയാനി പള്ളിയിൽ നടത്തിയ കല്യാണങ്ങളെ മറ്റു കൂദാശകളെ ആംഗ്ലിയാസഭ അസാധുവാക്കിയതായി വല്ല ദൃഷ്ടാന്തവുമുണ്ടൊ. ആംഗ്ലിയാക്കാരെ സുറിയാനിപള്ളിയിൽവച്ചു കെട്ടിക്കേണ്ടിവന്നാൽ ദേശകുറി പിടിക്കണമെന്ന ഡൊക്തർ ഗൊഡ്ജസ ബിഷോപ്പ അവർകൾ ഒരിക്കൽ ഞങ്ങളുടെ മെത്രാപ്പോലിത്തായോടു കിഞ്ചി അപേക്ഷിച്ചതു സുറിയാനിക്കാരുടെ കൂദാശകളുടെ സാധുത്വം സമ്മതിക്കാതെയാണൊ. ഈ ദൃഷ്ടാന്തം വച്ചുകൊണ്ടു ബിഷോപ്പില്ലാത്ത സഭകളും ആംഗ്ലിയാ സഭയും തമ്മിൽ ഉള്ള വ്യത്യാസം സാരമില്ലെന്നു മിത്രം പറയുന്ന അഭിപ്രായത്തെ താങ്ങുവാൻ മാർഗ്ഗം കാണുന്നില്ല. അതു കിടക്കട്ടെ, ആംഗ്ലിയാക്കാർക്കു ഒരുവിധവും യോജിപ്പാൻ പാടില്ലെന്നു മിത്രം ഭാവിക്കുന്ന കിഴക്കൻ സഭകളിൽ ഒന്നായ ഗ്രീക്കുസഭ പ്രചരിക്കുന്ന ദേശങ്ങളിൽ താമസിക്കുന്ന ആംഗ്ലിയാക്കാരുടെ സകല ആത്മീയ ആവശ്യങ്ങളും ഗ്രീക്കുപട്ടക്കാർ നടത്തികൊടുക്കണമെന്ന ആർച്ചബിഷോപ്പ ഗ്രീക്കുസഭയോടു അപേക്ഷിച്ചിട്ടുള്ളതും അനുവദിച്ചതും മിത്രം കേട്ടിട്ടില്ലായിരിക്കും. എത്ര മെതൊഡിസ്റ്റ പട്ടക്കാരോടു ഇങ്ങനെ ആംഗ്ലിയാസഭ ആവശ്യപ്പെട്ടിട്ടുണ്ടെന്നു കേട്ടാൽ കൊള്ളാം. ഇതുകൊണ്ടു കാണുന്നതു സഭയുടെ സാരമായ ഉപദേശങ്ങളും കാതലായ വിശ്വാസങ്ങളും ഇന്നവയാണെന്നു മിത്രത്തിനു അറിഞ്ഞുകൂടാ എന്നാകുന്നു.

മിത്രം പറയുന്ന വേറൊരു സംഗതി യെറുശലേമിലെയും അലക്സന്ത്രിയായിലെയും അന്ത്യോഖ്യായിലെയും സഭകൾ പിഴച്ചുപോയെന്ന ആംഗ്ലിയാ മതസംഗതിയിൽ പറയുന്നതിനെ ആകുന്നു. ശരിതന്നെ. ഇതുപോലെ അനേകം വിസ്തൃതങ്ങൾ മതസംഗതിയിൽ പറഞ്ഞുപോയിട്ടുണ്ടു. അതു കാല്വിന്മാരുടെ മൂഢതയും അവിവേകവും കൊണ്ടു വന്നതാണെന്നു ഇപ്പോൾ ആംഗ്ലിയാസഭ സമ്മതിക്കുന്നുണ്ടു. തങ്ങളുടെ പൂർവ്വന്മാരുടെ മതസംഗതികളും തെറ്റിപ്പോയെന്നു നേരെ പറയുന്നതു പോരായ്കയാണെന്നു കരുതിയിട്ടു, പ്രൊസെലൈറ്റിസം എന്ന പദത്തിനു മിത്രം കണ്ടുപിടിച്ച സമാധാനം പോലെ ചില സമാധാനങ്ങൾ പറയാറുമുണ്ടു. ദൃഷ്ടാന്തമായി ഒന്നു പറയാം. ആംഗ്ലിയാസഭയിൽ ചേർന്നവരുടെ ആവശ്യങ്ങൾ നടത്തികൊടുക്കണമെന്ന ആർച്ചബിഷോപ്പ ഗ്രീക്കുപാത്രിയർക്കീസിനോടു അപേക്ഷിച്ചപ്പോൾ മേൽപ്പറഞ്ഞ മതസംഗതി തന്നെ എടുത്തുപിടിച്ചുംകൊണ്ടു പാത്രിയർക്കീസ ആർച്ചബിഷോപ്പിനോടു ചില ചോദ്യങ്ങൾ ചോദിച്ചു. അതിന്മേൽ ആർച്ചബിഷോപ്പിന്റെ അദ്ധ്യക്ഷതയിൻകീഴ നടത്തിയ കാന്റർബ്ബറി കൊൺവൊക്കേഷ്യൻ കമ്മട്ടിയിൽ ഈ മതസംഗതിയെ വ്യാഖ്യാനിച്ചതു എങ്ങനെയെന്നാൽ:— യെറുശലേമിലെയും അലക്സന്ത്രിയായിലെയും അന്ത്യോഖ്യായിലെയും സഭ തെറ്റിപ്പോയെന്നുള്ള മതസംഗതിയുടെ ഉദ്ദേശം ഞങ്ങളുടെ സ്തുതിചൊല്ലപ്പെട്ട (ഓർത്തൊഡൊക്സ) സഹോദരസഭകളുടെ മേൽ വല്ല കുറ്റവും ആരോപിക്കുന്നതായിട്ടല്ല, തെറ്റിപ്പോയി എന്നു ഉപദേശത്തെ ആസ്പദമാക്കികൊണ്ടു തങ്ങൾക്കു തെറ്റുവാൻ പാടില്ലെന്നു പാ

പ്പായും റോമ്മാസഭയും പറയുന്ന അവകാശത്തെ ഏതുക്കുവാൻ ആകുന്നു. എങ്ങനെ എന്നാൽ അന്ത്യോഖ്യാസഭ ശ്ലൂ; പത്രോസിനാലും അലക്സന്ത്ര്യാ ശ്ലൂ; മർക്കോസിനാലും യെറുശലേം കർത്താവിന്റെ സഹോദരനാലും സ്ഥാപിക്കപ്പെടുകയൊ ഭരിക്കപ്പെടുകയൊ ചെയ്തു എങ്കിലും ആ കാരണത്താൽ ആ സഭകൾ തെറ്റികൂടാത്തവയാണെന്നു സങ്കല്പിച്ചുകൂടാ. ഇപ്രകാരംതന്നെ റൊമ്മാ സിംഹാസനവും പത്രോസിനാൽ സ്ഥാപിക്കപ്പെട്ടു എങ്കിലും ആ അവകാശത്താൽ തെറ്റില്ലായ്മയുടെ വരം അതിനില്ലുന്നു കാണിക്കണമെന്നു മാത്രമെ മതസംഗതിയാൽ ഉദ്ദേശിച്ചിട്ടുള്ളു. (കൊലൊനിയൽ ചർച്ചുക്രോനിക്കൽസ് ൧൮൭൦. ഡിസംബർ)

മേൽപ്പറഞ്ഞ മതസംഗതിക്കു മിത്രം കൊടുത്ത അർത്ഥവും ആർച്ചുബിഷോപ്പൾപ്പെട്ട കാന്റർബ്യൂറി കമ്മട്ടിക്കാർ കൊടുത്ത അർത്ഥവും തമ്മിൽ എന്തുമാത്രം അന്തരമുണ്ടെന്നു കാൺമീൻ. പാപ്പായുടെ തെറ്റില്ലായ്മവരം മിത്രാധിപക്കില്ലുന്നു വിചാരിക്കുന്നപക്ഷം ആർച്ചുബിഷോപ്പിന്റെ വ്യാഖ്യാനത്തെയാണ സ്വീകരിക്കേണ്ടതു. മൊത്തമായി പറഞ്ഞാൽ കാതലായവിശ്വാസം എന്താണെന്നൊ, അംഗ്ലിയാ സഭയുടെ ഉപദേശം എന്താണെന്നൊ പള്ളിക്രമങ്ങളുടെയും മതസംഗതികളുടെയും അർത്ഥം എന്താണെന്നൊ ഇതൊന്നും നമ്മുടെ മിത്രപത്രാധിപക്കറിഞ്ഞുകൂടാ എന്നു കാണുന്നു. ഈ വിദ്വാനാണ പ്രൊട്ടെസ്തെന്തിസം എന്നതിന്റെ അർത്ഥം വ്യാഖ്യാനിക്കുന്നതു. അതിനു എത്രത്തോളം ബലമുണ്ടാകുമെന്നു വായനക്കാർക്കു ഊഹിക്കാമെല്ലൊ..

---

## പെന്തിക്കൊസ്തിയും

## "ഹൈമ്മൊന്തസൊ" (അത്ഭുതമായൊരു കുഴൽകണ്ണാടി)യും

[തുടർച്ച]

പ്രിയരെ! കഴിഞ്ഞ ലേഖനം മുഖാന്തിരം ഈ കുഴൽകണ്ണാടിയിൽ കൂടിയുള്ള അത്രുപ്പിക്കുന്ന തോട്ടം വായനക്കാർ പരിശോധിച്ചറിഞ്ഞിരിക്കണം. നമുക്കു മുമ്പെയുള്ള വിശ്വാസ പിതാക്കന്മാര എല്ലാവരും ഇപ്രകാരവും ഇതിലധികവുമായി, ദൂരത്തിങ്കൽ വച്ചു. അതായ്തു ഈ ഭൂമിയിൽ വസിച്ചുകൊണ്ടുതന്നെ ഈ കണ്ണാടിയിൽ കൂടെ ആ മനോഹര പട്ടണത്തെ കാണുകയും അവയാൽ നിശ്ചയമുണ്ടാകയും അവയെ ആത്മസ്പർശനത്താൽ ആലിംഗനം ചെയ്കയും ചെയ്തിരിക്കുന്നതായി എബ്രായക്കാർക്കുള്ള ലേഖനം ൧൧-ാം അദ്ധ്യായം സ്പഷ്ടമായി ചൂണ്ടികാണിക്കുന്നതുകൊണ്ടു നമുക്കും അത്യന്ത പ്രയാസത്തോടെയെങ്കിലും ഒരു ഛായ കാണാമെന്നുള്ള ആശാബന്ധത്തെ ധൈര്യസമേതം ഉറപ്പിക്കുന്നു.

ഈ കുഴൽകണ്ണാടിയിൽ കൂടെ നോക്കുവർക്കു രണ്ടു ഗുണങ്ങൾ അത്യാവശ്യമുള്ളതത്രെ. അതിലൊരുഗുണം നോട്ടക്കാരെ അധൈര്യപ്പെടുത്താതിരിക്കുന്ന ആശാബന്ധവും മറ്റെതു അവരുടെ നിരൂപണയെ കണ്ണാനുഭവം കാണുമ്പോൾ സഹതപിക്കുന്നതും പുനരുത്ഥാനവും ദിവ്യ മഹിമയും സ്വർഗ്ഗീയപട്ടണവും കാണുമ്പൊൾ ആനന്ദത്താൽ തിളക്കുന്നതുമായി ത്രിലൊകത്തിലും തെരിഞ്ഞെടുക്കപ്പെട്ടതു എന്നു പ്രസിദ്ധപ്പെട്ടിരിക്കുന്ന സ്നേഹവുംതന്നെ. ഒരു പരിശുദ്ധനും, സ്വർഗ്ഗീയ ഊർശ്ലേമിന്നു വിളങ്ങിയിരിക്കുന്ന മഹിമയുടെ പതിനായിരങ്ങളിൽ ഒരംശത്തിന്റെ ശതാംശം പോലും കാണ്മാൻ, അവിടെ ചെന്നു ചേരുന്നതുവരെ ഈ കുഴൽക്കണ്ണാടി കൊണ്ടു സാധിക്കയില്ലാത്തതു നിമിത്തം ഇതു മൂലമായി നാം കാണുന്ന മനോഹര കാഴ്ചയുടെ

ഭാഗ്യയെയും ശോഭയെയും പതിനായിരം പതിനായിരങ്ങളെക്കൊണ്ടു നമ്മുടെ നിരൂപണയാൽ ഏതുമാകുന്ന മൺപലകയിൽ ഇട്ടു പെരുക്കിനോക്കി സന്തുഷ്ടിപ്പെടുകയല്ലാതെ ഈ ജഡവാസദിവസങ്ങളിൽ സാധിക്കയില്ലെന്നു സങ്കടത്തോടെ അറിയിക്കുന്നു.

പ്രിയരെ! സ്വർഗ്ഗീയവാതിക്കൽ എണ്ണിക്കൂടാതവണ്ണം കമ്പികൾ ഭൂമിയിൽ നിന്നും പറുദൈസായിൽ നിന്നും ചെന്നു ചേരുന്നു എന്നു മുൻലേഖനത്തിൽ കാണിച്ചിരുന്നു. നാം ഓരോരുത്തരുടെയും പ്രാർത്ഥനയെ ഉപമിച്ചതത്രെ- എന്നാൽ അതിൽ മിക്ക കമ്പികളും ഇവിടെനിന്നും പുറപ്പെട്ടു വായുമണ്ഡലത്തിൽ ചെല്ലുമ്പോഴേക്കു, ശക്തിക്ഷയം മൂലം അവിടെ പതിയിരിക്കുന്ന അന്ധകാര സൈന്യങ്ങളാൽ ബലബന്ധം ചെയ്യപ്പെടുകയാൽ എല്ലാ കമ്പികളും അവിടെ ചെന്നു ചേരുന്നില്ലാ. പിന്നെയൊ "എന്റെ പ്രാർത്ഥന എന്റെ മാർവ്വിടത്തിലെക്കു തന്നെ തിരിയുന്നു" എന്നു പറയപ്പെട്ടിരിക്കുന്നതുപോലെ ഇവിടെനിന്നും അടിക്കപ്പെട്ട കമ്പിയുടെ മൂളുന്ന സ്വരം നിരോധിക്കപ്പെട്ട സ്ഥാനത്തുനിന്നും തിരികെ കീഴോട്ടു തന്നെ മുഴങ്ങിക്കൊണ്ടു നിരാശയോടെ വന്നു ചേരുന്നു. തകർന്ന ഹൃദയത്തിൽനിന്നും പുറപ്പെടുന്ന കണ്ണുനീർ തുള്ളികളുടെ ഒഴുക്കിൻ ശക്തിയാൽ അടിയന്തരകമ്പി അടിക്കായ്ക കാരണമത്രെ ഈ വിധം നിഷ്ഫലമായി തീരുന്നതു.

ഒരു പരിശുദ്ധൻ പറയുന്നതാവിതു- പ്രാർത്ഥിക്കുന്നവന്റെ കണ്ണുകളിൽ നിന്നും കണ്ണുനീർ തുള്ളികൾ നിലത്തു വീഴുന്നതു ആ പ്രാർത്ഥന ദൈവതിരുമുമ്പാകെ കേൾക്കപ്പെട്ടിരിക്കുന്നു എന്നുള്ള അപ്രത്യക്ഷ രഹസ്യത്തിന്റെ കാണപ്പെടാകുന്ന ഒരു ലക്ഷ്യം അത്രെ- ഇതു വാസ്തവമായൊരു ദിവ്യതത്വമാണു.

ഇനിയും പ്രകാശങ്ങളുടെ പിതാവിൽനിന്നു ഭൂമിയിലേക്കു ഇറങ്ങി... വിശുദ്ധ കുറുബാനയെയും കൂദാശകളെയും ശുദ്ധിമാന്മാരെയും ശുദ്ധീകരിച്ചു പൂർത്തിവരുത്തുന്ന പരിശുദ്ധ റൂഹായുടെ പിന്നാലെ നമ്മുടെ കുഴൽക്കണ്ണാടിയെ തിരിച്ചു നോക്കാം.

ഇതാ കുറുബാനയെയും കൂദാശയെയും ശുദ്ധീകരിക്കുന്നതിനോടു കൂടെ അതിനു യോഗ്യപാത്രങ്ങളായി നോക്കിപാർത്തു ഒരുങ്ങിയിരിക്കുന്ന പലരെയും പൂർത്താക്കി ശുദ്ധീകരിക്കുന്നതു ആത്മകണ്ണാൽ സൂക്ഷിച്ചുകാണുക-

യൂഹന്നാന്റെ കാഴ്ചപോലെ; ധവളവർണ്ണമായി കൌതുകമായിരിക്കുന്ന പ്രാവിന്റെ സ്വരൂപത്തിൽ വെള്ളിപ്രഭപോലെ, എരിഞ്ഞുപാളുന്ന അസംഖ്യം ശോഭയുള്ള കതിരുകളാൽ ചുററപ്പെട്ടു ദിവ്യതേജസ്സിന്റെ അതിമനോഹരമായ അകമ്പടിയോടുകൂടെ പുറപ്പെടുന്ന പരിശുദ്ധ റൂഹായാകുന്ന പാറക്ലീത്തായെ സൂക്ഷിക്കുന്ന സമയം അഗ്നിജ്വാലയിൽ അധിവസിക്കുന്ന ക്രൂബകൾപോലും തങ്ങളുടെ തീജ്വാലകൾക്കൊത്ത കണ്ണുകളെ ചുരുക്കിപ്പോകുമ്പോൾ അവർ തങ്ങളുടെ നിരൂപണയിൽ, മനുഷ്യമക്കളെ (അവരുടെ ബലഹീനമായ കൈകളിൽ ആഘോഷിക്കയും അവരുടെ പാപമയമുള്ള കണ്ണുകളാൽ സൂ

ക്ഷിക്കയും ചെയ്യുന്നതു കാണുന്നതുകൊണ്ടു) മഹാ ഭാഗ്യവാന്മാരെന്നു
നിരൂപിക്കുന്നു.
പ്രിയരെ! നമ്മുടെ ഈ അത്യന്ത പുകഴ്ചയേറിയ ഭാഗ്യത്തെപ്പ
ററി, കേവലം മൃഗപ്രായന്മാരായ നമുക്കു സ്മരണയും നന്ദിയും ഉണ്ടെ
ങ്കിൽ നാം ഇപ്രകാരം പിശാചുകൾക്കു പരിഹാസത്തിന്നും അപ്പുവി
ളിക്കും സംഗതി വരുത്തരുതു. ദൈവത്തിന്റെ റൂഹാ നമ്മിൽ വസി
പ്പാൻ തക്കവണ്ണം വെടിപ്പുള്ള രാജധാനി നമ്മിൽ പണിയപ്പെട്ടിട്ടു
ണ്ടോ. നാം പണിയേണമെന്നില്ലാ. ദൈവത്തിന്റെ വകക്കായിട്ടു
തനിക്കു ഇഷ്ടമുള്ള സ്ഥലം മററു ജന്മിക്കു അവകാശമില്ലാത്ത വിധത്തി
ൽ കരമൊഴിവായി വിട്ടുകൊടുക്കേണമെന്നെ ചോദിക്കുന്നുള്ളു. "എ
ന്റെ പുത്രാ! നിന്റെ ഹൃദയത്തെ എനിക്കു തരിക. ഇതല്ലയൊ നാം
കൊടുക്കേണ്ടതു. അപ്പോൾ താൻ ഇഷ്ടമായിരിക്കുന്ന പ്രകാരമുള്ള ഒരു
ഭവനം കൈകളാൽ കല്ലുകൊണ്ടും മരംകൊണ്ടും ഉണ്ടാക്കാത്തതായൊ
രു മന്ദിരം നമ്മിൽ സ്ഥാപിച്ചുകൊണ്ടു താൻതന്നെ നമ്മുടെ ശരീര
രാജ്യത്തിന്റെ തലസ്ഥാനത്തു നമ്മെപ്പററി വിചാരപ്പെടുന്ന ഒരു
മെയിക്കാവൽക്കാരനായിട്ടും കരുണയും നീതിയുമുള്ള രാജാവായിട്ടും
ഭരിക്കും.

സ്വർഗ്ഗത്തിലെ മുൻ കാണിച്ചതായ അതിമനോഹര ഭവനത്തെ
ക്കാൾ നമ്മുടെ ഹൃദയമാകുന്ന മൺകൂടാരത്തോടു ഇത്ര അധികം വാ
ത്സല്യസ്നേഹം തനിക്കു ഉണ്ടാകുവാനുള്ള കാരണമെന്തായിരിക്കും? അ
തു വിശുദ്ധ ത്രിത്വത്തിന്റെ വിസ്മയകരമായിരിക്കുന്ന സ്നേഹാധിക്യ
ത്തിന്റെ അറുതിയില്ലാത്ത കൃപാസമുദ്രത്തെപ്പററി മനുഷ്യവർഗ്ഗത്തി
ന്റെ നിരൂപണയെ അതിശയിപ്പിക്കേണമെന്നുള്ള തന്റെ മുൻ അ
റിവിന്റെ ആലോചനകാരണം ആകുന്നു.

പ്രിയരെ! നാം അയോഗ്യന്മാരായിരിക്കെ പരിശുദ്ധ റൂഹാ സൌ
ജന്യമായി നമുക്കു നൽകപ്പെടുകയും നമ്മുടെ ഹൃദയത്തിൽ ആദരവോ
ടെ കുടിപാർപ്പിക്കയും ചെയ്തിരിക്കെ, നമ്മുടെ മുൻകാലങ്ങളിലെ അ
ശുദ്ധ പ്രവൃത്തിയിലേക്കു, വിഷം കലർന്ന മധുരമായി പ്രകടിപ്പിക്കുന്ന
പാപ ഇമ്പങ്ങളിലേക്കു, പിന്നെയും നാം തിരിഞ്ഞുനോക്കുന്നതിനാ
ൽ നാം തന്നെ അസഹ്യപ്പെടുത്തുന്നതു കഷ്ടമാണെ. നമുക്കു തന്നെ
നാം കോപാഗ്നിക്കു ഇടവരുത്തരുതു. ദൈവത്തിന്റെ പരിശുദ്ധാ
ത്മാവിനെ ദുഃഖിപ്പിക്കരുതെ, തന്നാലല്ലയൊ നാം വീണ്ടെടുപ്പിന്റെ
നാളിലേക്കു മുദ്രയിടപ്പെട്ടിരിക്കുന്നതു. അതിനാൽ തന്നെ നാം പ്രസാ
ദിപ്പിക്കയത്രെ വേണ്ടതു. പരിശുദ്ധാത്മാവിനെ പ്രസാദിപ്പിക്കേണമെ
ങ്കിൽ നമ്മുടെ ആഗ്രഹമാകുന്ന നിക്ഷേപത്തെ ഭൂമിയിൽനിന്നും വി
ടത്തണം. നമ്മുടെ നിക്ഷേപം എവിടെയൊ അവിടെ നമ്മുടെ ഹൃദ
യവും ആയിരിക്കുമെല്ലൊ.

എന്നാൽ നമ്മുടെ നിക്ഷേപം (ആഗ്രഹം) എവിടെയാകുന്നു.
സ്വർഗ്ഗത്തിലൊ. അല്ലാ ഭൂമിയിൽതന്നെയൊ. ഭൂമിയിലാകുന്നുയെങ്കി
ൽ നമ്മുടെ ഹൃദയവും ഭൂമിയിൽ അലഞ്ഞു നടക്കുന്നതിനാൽ, മശിഹാ

ദൈവത്തിന്റെ വലത്തുഭാഗത്തു ഇരിക്കുന്നിടത്തുള്ള മേലായ കാൎയ്യങ്ങളെ പറ്റി അധികനേരം വിചാരിപ്പാൻ കഴിയുന്നതല്ലോ. എന്തുകൊണ്ടെന്നാൽ വിശുദ്ധ റൂഹാ തന്നിൽ അധിവസിക്കുന്ന ആത്മമയനായ മനുഷ്യൻ മാത്രമെ, മേലായുള്ള കാൎയ്യങ്ങളെപ്പറ്റി നിരൂപിച്ചുകൊണ്ടു ഭൂമിയിൽ വെറും പരദേശിയെപ്പോലെ ചെയ്യു, അന്യനെപ്പോലെയും കാലം കഴിപ്പാൻ സാധിക്കയുള്ളു.

പരിശുദ്ധാത്മാവിനെ എപ്പോഴുമായി നമ്മിൽ കുടിയിരുത്തേണമെങ്കിൽ നിരൂപണയിലും, വിചാരത്തിലും വചനത്തിലും പ്രവൃത്തിയിലും പാപം എതിരിനോക്കുവാൻ സമ്മതിക്കാതിരിക്കണം. ഒരു വേള വഴുതിപ്പോകുവാൻ ഇടവന്നാൽ ചൊല്ലിക്കൂടാത്ത ഞരക്കങ്ങളോടെയും കണ്ണുനീരുകളോടെയും പരിശുദ്ധാത്മാവിന്റെ സഹായത്തിന്നായി, എരിവോടെയും ശ്രദ്ധയോടെയും ദാവീദിനെപ്പോലെ പ്രാൎത്ഥിക്കുന്നവരായിരിക്കണം. ഹൃദയത്തിൽനിന്നും അനാവശ്യമായി ഉയൎന്നുവരുന്ന നിരൂപണ (സ്വരൂപപ്പെടാത്ത ചിന്ത)യും വിചാരവും, തടുക്കുന്നതിന്നു ഇടവിടാതെയുള്ള മനോപ്രാൎത്ഥനയിൽ കൎത്താവിനോടുള്ള ദിവ്യസംസൎഗ്ഗമല്ലാതെ എന്തു നിവൃത്തിയുള്ളു. ദൈവാശ്രയക്കുറവും സ്വശക്തിയിലുള്ള ആശ്രയവും പ്രാൎത്ഥനയുടെ മുടക്കവും എരിവില്ലായ്മയും അത്രെ പരീക്ഷകളെ നമ്മുടെ മേൽ തള്ളിക്കൊണ്ടുവരുമ്പോൾ അതു നമ്മുടെ മേൽ ബലപ്പെടുന്നതിന്നു സംഗതിയാകുന്നതു.

ഹാ, പ്രിയരെ! പരിശുദ്ധ റൂഹായാൽ നാം ഉപദേശിക്കപ്പെട്ടു നടത്തിക്കപ്പെടുന്നെങ്കിൽ ഈ ഭൂലോകവാസം തന്നെയും നമുക്കു പറുദൈസായിലെ വാസത്തിന്നു തുല്യമായിരിക്കുമെല്ലൊ. പരിശുദ്ധാത്മാവിനെ കൂടാതെ ജീവിക്കുന്ന മനുഷ്യൻ അരിഷ്ടനും നരകവാസികളായ ശരണം കല്പിക്കപ്പെട്ട പൈശാചിക ഗണത്തിന്നു സഖിയും അത്രെ. അങ്ങിനെയുള്ള അരിഷ്ടൻ ജീവിച്ചിരിക്കുമ്പോൾതന്നെ നരകത്തിൽ വസിച്ചാലത്തെ അരിഷ്ടതയും നെടുവീൎപ്പുകളും അവനെ മൂടിയിരിക്കും. അയ്യോ അതിദുരിതമായിരിക്കുന്ന ഈ പട്ടതിയിൽ വല്ലവനും ഈ സമയത്തു ഇരിക്കുന്നുവെന്നു മനസ്സാക്ഷി പ്രസ്താവിക്കുന്നുവെങ്കിൽ ഹൃദയ സന്തോഷത്തിന്നു വേണ്ടിയെങ്കിലും വേഗം തെറ്റി മാറികൊള്ളുവാൻ ബദ്ധപ്പെടുവീൻ.

പ്രിയരെ! പരിശുദ്ധാത്മാവിനെ പ്രീതിവരുത്തുന്ന മനുഷ്യന്നു പ്രാൎത്ഥനയോടു എന്തു മാത്രം അഭിരുചിയും ഇമ്പവും ഉണ്ടെന്നു തന്റെ പരിചയത്തിൽനിന്നു പ്രയാസത്തോടെ പറവാൻ കഴിയുന്നവൻ മേൽ പറഞ്ഞവന്റെ സ്നേഹിതനെന്നു നിൎണ്ണയിക്കാം. എന്തുകൊണ്ടെന്നാൽ പ്രാൎത്ഥനയെ അതിന്റെ മാധുൎയ്യത്തിന്റെ പൂൎണ്ണതയിൽ രുചി നോക്കിയിരിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ; അവൻ അതിൽനിന്നു പിൻമാറിക്കൂടാത്തവണ്ണം ആകൃഷിച്ചുകൊള്ളുന്നതായ ഒരു ദിവ്യശക്തി അതിൽ കലൎന്നിരിക്കുന്ന ഹേതുവായി അവൻ അതിനെ വീണ്ടും താല്പൎയ്യത്തോടെ അന്വേഷിക്കുന്നതുകൊണ്ടത്രെ അവനെ ഭാഗ്യവാനെന്നു പറഞ്ഞതു.

ദാവീദു ഒരു ദിവസത്തിൽ ഏഴു പ്രാവശ്യം പ്രാൎത്ഥിച്ചുവന്നിരു
ന്നു അവനെപ്പററി വിചാരിക്കുമ്പോൾ അവൻ പിടിപ്പതു ജോലി
ഉണ്ടായിരുന്ന ഒരു രാജാവായിരിക്കെ ഈ സമയങ്ങൾ പ്രാൎത്ഥനയ്ക്കു
എങ്ങിനെ ചിലവിട്ടു എന്നു നമുക്കു ആശ്ചൎയ്യം തോന്നും; എന്നാൽ പക
ൽസമയം ചുരുക്കമാകകൊണ്ടു അവൻ ദൈവസംസൎഗ്ഗത്തിന്നായി രാ
ത്രിയാമങ്ങളെ നോക്കിപ്പാൎത്തിരുന്നു എന്നും കാണുന്നു. നമുക്കു അതു
ആവശ്യമില്ലെന്നു അഭിപ്രായമുള്ള പലരും ഇപ്പോൾ ഉണ്ടെന്നു ധൈ
ൎയ്യസമേതം പറയേണ്ടിയിരിക്കുന്നു. പരിശുദ്ധ മിശിഹായുടെ നടവും
അല്ലെങ്കിലും ഇല്ലാത്തവനു അങ്ങിനെ തോന്നാനെ വകയുള്ളു. ദാവീ
ദു ദൈവത്തെ സ്തുതിപ്പാൻ അധികമായി രാത്രിയാമങ്ങളെ തെരി
ഞ്ഞെടുത്തു. പരിശുദ്ധന്മാരെല്ലാവരും ഇപ്രകാരം ചെയ്തുവന്നിരുന്നു.
മാർ അംബ്രോസ് എന്തു പറയുന്നു. രാവും പകലും പ്രാൎത്ഥനയിൽ മുട്ടി
കപ്പെട്ടിരിക്കേണം എന്നത്രെ. ഇതിനാൽ സകല നല്ലുദ്ദേശവും നി
വൃത്തിക്കപ്പെടുമെന്നു അദ്ദേഹം തന്റെ കൂടെയുണ്ടായിരുന്ന ശിഷ്യ
ന്മാരോടും നമ്മോടും ബുദ്ധി ഉപദേശിക്കുന്നു.

നാം രാത്രിയാമങ്ങളെ കാത്തിരിക്കുന്നതു ഉറങ്ങുന്നതിനും അന്ധ
കാരപ്രവൃത്തികളെ നിറവേററുന്നതിന്നുമായിരിക്കും. ആത്മമയന്മാർ
ഈ സമയം മാലാഖമാരുടെ കൂട്ടങ്ങളോടു കൂടെ ദൈവസ്തുതിക്കായി
കുറെനേരമെങ്കിലും ചിലവിടാതിരിന്നാൽ അവൎക്കു ഒരു കാലും തൃപ്തി
യുണ്ടാകയില്ലാ. അതിന്നിടവരാത്ത രാത്രിയെ അവർ യോബ് പറ
യുംപ്രകാരം മററുള്ള ദിവസങ്ങളുടെ വകുപ്പിൽനിന്നും കുറയപ്പെട്ടതാ
യി വിചാരിക്കും.

ഒന്നു ഉറങ്ങി എഴുന്നേല്ക്കുന്ന സമയം സകല സൃഷ്ടികളും ഒരു
പോലെ നിശ്ശബ്ദമായി അടങ്ങിയിരിക്കുന്നതുകൊണ്ടു ശ്രദ്ധ പതറാതെ
പ്രാൎത്ഥിക്കുന്നതിന്നായി നിശ്ചയിക്കപ്പെട്ട സമയമൊ എന്നു തോന്നുമാറു
അതായ്തു ദൈവമക്കൾക്കു തക്കതായൊരു സമയമാകുന്നു.

പിശാചു ഈ സമയം പരീക്ഷകളെയും അശുദ്ധ സ്വപ്നങ്ങളെയും
കൊണ്ടു ചുററിതിരിയുന്നവനാകയാൽ ആ സമയം പ്രാൎത്ഥിക്കേ
ണ്ടതു എത്രയും ആവശ്യമാകുന്നു. നാം മടിയന്മാരും നിദ്രാപ്രിയ
ന്മാരും ആകയാൽ അപ്പോഴത്തെ കുളിരും സുഖവും കണ്ടിട്ടു നല്ലവ
ണ്ണം ആടിമൂടി പുതച്ചുകൊണ്ടു ഉറങ്ങുന്നതിന്നത്രെ അതിരസവും സ
ന്തോഷവും, ആരാധിച്ചുള്ള സ്തുതിയെക്കാൾ നീ എന്തുകൊണ്ടു ഉറക്ക
ത്തെ അധികമായി സ്നേഹിക്കുന്നു. ജഡമയനായ മനുഷ്യനെ ഇപ്രകാ
രം തട്ടി ഉണൎത്തട്ടെ.

പ്രിയരെ! നമുക്കു ദൈവത്തെ വിളിക്കുന്നതിന്നു നമ്മുടെ ലൌ
കീക ജോലി നമ്മെ തടസ്സപ്പെടുത്തുമൊ ഒരിക്കലും ഇല്ലാ. നമ്മുടെ ഉ
ദാസീനതയും ബുദ്ധിയില്ലായ്മയും അല്ലയൊ എന്നു പരിശോധിച്ചറി
വിൻ. ഇവിടെ ദൈവത്തോടു പ്രാൎത്ഥിപ്പാൻ മനസ്സില്ലാത്തവനു അ
വിടെ ദൈവത്തെ സ്തുതിക്കുന്ന സംഘങ്ങളുടെ ഇടയിൽ അവകാശവും
ഓഹരിയും എങ്ങിനെ കിട്ടും. പ്രാൎത്ഥനയുടെ സംഗതിയിൽ പുറകോ

ട്ടമാറുന്നവനൊടുകൂടെ വിശുദ്ധ റൂഹാ കുടിയിരിപ്പുണ്ടോയെന്നു സംശയിക്കേണ്ടിയിരിക്കുന്നു. പ്രാൎത്ഥനയെന്നല്ലാ മറ്റെല്ലാ നല്ലലക്ഷണവും ഉത്തമരായവരുടെ സമ്പാദ്യമാകുന്നു. ഉപവാസം പ്രാൎത്ഥന ഈ രണ്ടുംകൊണ്ടു സാത്താൻ തോറ്റുപോകയും ചെയ്യും. സൎവ്വായുധവൎഗ്ഗം എടുക്കുമ്പോൾ ഇതിന്റെ ഉപകാരം നമുക്കു മനസ്സിലാകും. ഇതു നമ്മെ ദൈവസന്നിധിയിൽ കൂട്ടിക്കൊണ്ടുപോകുന്ന മന്ത്രിയാകുന്നു. ഈ ലക്ഷണം താല്പൎയ്യമായി പിന്തുടരുന്നവനിൽ നിന്നു മറ്റുള്ള വിശേഷവരങ്ങൾ മാറിപോകാതിരിക്കത്തക്കവണ്ണം ഒരു ദൈവികശക്തി ഇവയെ തമ്മിൽ കൂട്ടി ഇണച്ചിരിക്കുന്നതായി കാണാം.

---

## സൂചകങ്ങൾ.

മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ—മലങ്കരെ ഒട്ടുക്കുള്ള സുറിയാനിക്കാരെ മാത്രമല്ല, പരിചിതന്മാരായ എവരെയും വ്യസനിപ്പിച്ചിരുന്ന ഈ വന്ദ്യ പുരോഹിതന്റെ ദീനം വളരെ ഭേദപ്പെട്ടുവരുന്നു എന്നു സന്തോഷപൂൎവ്വം പ്രസ്താവിക്കുവാൻ ഇടയായതിൽ ഞങ്ങൾ അത്യന്തം സന്തോഷിക്കയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു. തെക്കും വടക്കുമുള്ള എല്ലാ ഇടവകകളിൽ നിന്നും രോഗിയെ കാണ്മാൻ വന്നുകൊണ്ടിരുന്ന അനേകായിരം സുറിയാനിക്കാരുടെ സഹതാപവും ദീനചികിത്സയ്ക്കും രോഗിയെ കാണ്മാൻ എണ്ണമില്ലാത്തവണ്ണം വന്നുകൊണ്ടിരിക്കുന്ന ആളുകളെ യഥോചിതം സല്ക്കരിക്കുന്നതിനും വേണ്ടിയ വ്യയങ്ങൾക്കു ആവശ്യത്തിൽ അധികം പണവും സാമാനങ്ങളും അപേക്ഷ കൂടാതെ കൊണ്ടുചെല്ലത്തക്കവണ്ണം പള്ളിക്കാർ പ്രദൎശിപ്പിച്ച ഔദാൎയ്യവും ഈ തിരുമേനിയെക്കുറിച്ച പൊതുജനങ്ങൾക്കുള്ള ഭക്തിബഹുമാനാദികളെ ദൃഷ്ടാന്തപ്പെടുത്തുന്നു. എല്ലാപള്ളികളിലും എല്ലാ സുറിയാനി കുടുംബങ്ങളിലും അദ്ദേഹത്തിനുവേണ്ടി രാപകൽ ചെയ്തുകൊണ്ടിരിക്കുന്ന പ്രാൎത്ഥനയാൽ അല്ലായിരുന്നു എങ്കിൽ സുഖം പ്രാപിക്കുവാൻ പാടില്ലാത്തവണ്ണം ദീനം അത്ര വൈഷമ്യസ്ഥിതിയിൽ ആയിരുന്നു. ഇപ്പോഴും പൂൎണ്ണസുഖം പ്രാപിച്ചിട്ടില്ലെങ്കിലും ഭയത്തിനു ഹേതുവായിരുന്ന മിക്കവാറും പോയിരിക്കുന്നു. വിശ്വാസികളുടെ പ്രാൎത്ഥന വളരെ ഫലം ചെയ്യുമെന്നുള്ള വിശ്വാസത്തോടുകൂടി എവരും അടങ്ങാതെ പ്രാൎത്ഥിക്കണമെന്നു വീണ്ടും ഓൎപ്പിച്ചുകൊള്ളുന്നു.

⁘ ⁘ ⁘

സുറിയാനിക്കാർ കൂട്ടം കൂടി പ്രാൎത്ഥിക്കുന്നതിനു ആരംഭിക്കുമ്പോൾ ഈ സംഗതിക്കുവേണ്ടി "നാം ഒരു കൌമാ നമസ്കരിക്കാം," എന്നു പട്ടക്കാരൻ പറകയും അതനുസരിച്ചു പ്രാൎത്ഥിക്കയും പതിവുണ്ട്. കൌമാപ്രാൎത്ഥനയിൽ തല്ക്കാല ഉദ്ദേശത്തെ സൂചിപ്പിക്കുന്ന ഒരു വാക്കുപോലും ഇല്ലാതിരിക്കുന്ന സ്ഥിതിക്കു ഈ പ്രാൎത്ഥന നിരൎത്ഥമല്ലയോ എന്നു ചിലർ അഭിപ്രായപ്പെടുന്നതായി ഞങ്ങൾ കേട്ടിട്ടുണ്ട്. ഒരു അംഗ്ലീയാ പട്ടക്കാരൻ ലിവിങ്ങ് ചൎച്ച് എന്നപത്രത്തിൽ എഴുതിയിരിക്കുന്ന ഒരു ലേഖനത്തിൽ ഈ വക പ്രാൎത്ഥനകളെ വളരെ സ്തുതിച്ചു പറഞ്ഞിരിക്കുന്നതു ഞങ്ങൾ ഈയിടെ വായിക്കയുണ്ടായി. ഓരോ പ്രത്യേക ഉദ്ദേശത്തോടുകൂടി കുൎബ്ബാന ചൊല്ലുകയോ ചൊല്ലിക്കയോ പ്രാൎത്ഥിക്കയോ ചെയ്യുമ്പോൾ ആ പ്രാൎത്ഥനകളിൽ ഈ ഉദ്ദേശത്തെ സൂചിപ്പിക്കുന്ന വാചകം ആവശ്യമില്ലെന്നും ഉദ്ദേശം ശരിയായിരുന്നാൽ മതിയെന്നുമാണ ഇദ്ദേഹത്തിന്റെ അഭിപ്രായം.

⁘ ⁘ ⁘

മണ്ട്റൊത്തുരുത്തു മുതലായ സുറിയാനി ട്രസ്റ്റ മുതലുകൾ മിഷ്യനരിമാർ തൃപ്തികരമായി കൈകാൎയ്യം ചെയ്തുവരുന്നു എന്നു അംഗ്ലീയ സുറിയാനിക്കാരും നവീകരണതലവനും അംഗ്ലീയരുടെ സംഘത്തിലേക്കു എഴുതി അയച്ചിരിക്കുന്നു എന്നു കേരളതാരക ഒരു പ്രശംസയായി പ്രസ്താവിച്ചിരിക്കുന്നതു വായിച്ചിട്ടു ഞങ്ങൾക്കു ചിരി വരുന്നു. ജീവനുള്ള കുട്ടിയെ നടുവെ പിളൎന്നു പങ്കിടുവാൻ ശ്ലോമോൻ കല്പിച്ചപ്പോൾ തൃപ്തിപ്പെട്ട തള്ളയെപ്പോലെയുള്ള ഉടമസ്ഥന്മാരല്ലാത്തവർ ഇങ്ങനെ പറയുന്നതിൽ ഒട്ടും ആശ്ചൎയ്യം തോന്നുന്നില്ല. തെങ്ങേൽ കിടക്കുന്നതു മങ്ങ

യാണെന്നു പറയുന്നവരെന്നു മിഷ്യൻ ആവശ്യപ്പെട്ടാൽ പറയാതിരിപ്പാൻ പാടില്ലാത്തവണ്ണം മിഷ്യനെകൊണ്ടു ഉപജീവിക്കുന്ന അംഗ്ലീയരും വട്ടിപ്പണം രണ്ടു കൂട്ടർക്കും വേണ്ടാ മിഷ്യൻ കൊടുക്കേണമെന്നു ഹരജി എഴുതുവാൻ ലജ്ജയില്ലാത്ത നവീകരണക്കാരും എഴുതിയ ഈ എഴുത്തുകൾ സൂക്ഷിച്ചു വച്ചുകൊണ്ടാൽ വ്യവഹാരം വരുമ്പോൾ മിഷ്യന്റെ ഭാഗത്തു മറ്റു തെളിവൊന്നും വേണ്ടിവരികയില്ലായിരിക്കുമെന്നാണ താരകാ വിചാരിക്കുന്നതെന്നു തോന്നുന്നു.

❖ ❖ ❖

ഊർശ്ലേമിലെ അംഗ്ലിയാ ബിഷോപ്പിന്റെ നിയമനത്തെയും മറ്റും കുറിച്ചു മിത്രം പ്രസ്താവിച്ചിരുന്ന സംഗതികളിൽ ഞങ്ങൾ ചൂണ്ടികാണിച്ച പിശകുകളെ കഴിഞ്ഞ മിത്രത്തിലെ "പരിശോധനങ്ങൾ" എന്ന ഖണ്ഡത്തിൽ ആക്ഷേപിച്ചിരിക്കുന്നു. ആദ്യത്തെ ബിഷോപ്പിനെ നിയമിച്ചപ്പോൾ ആർച്ചുബിഷോപ്പ എഴുതിയ എഴുത്തിൽ ഗ്രീക്കുസഭക്കാരെ കുറിച്ചു "അവരെ യാതൊരുവിധത്തിലും അസഹ്യപ്പെടുത്തുകയൊ അവരിൽ പിരിച്ചിൽ ഉണ്ടാക്കുകയൊ അവരുടെ കാര്യങ്ങളിൽ പ്രവേശിക്കയൊ പാടില്ലാത്തതും"... ആർച്ചുബിഷോപ്പ കിഴക്കെ ദേശത്തെ ബിഷോപ്പന്മാർക്കായി എഴുതിയ എഴുത്തിൽ "ബിഷോപ്പന്മാരായ നിങ്ങളുടെയൊ കിഴക്കെസഭകളിൽ ഭരിക്കുന്ന മറ്റാരുടെയൊ എങ്കിലും അധികാരാതൃത്തിയിൽ ഒരു സംഗതിയിലും ഒരു വിധത്തിലും കയ്യേറ്റം ചെയ്വാൻ അനുവദിക്കപ്പെട്ടിട്ടില്ലാത്തതും ഞങ്ങളുടെ സഭക്കാരായി ഉള്ള പട്ടക്കാരുടെയും ജനങ്ങളുടെയും മേൽ ആത്മീയ അധികാരം നടത്താൻ മാത്രമാണ നിശ്ചയിച്ചതെന്നും" എഴുതിയിരുന്നു. ഇതിന്റെ അർത്ഥം കിഴക്കെസഭകളിലെ ജനങ്ങളെ ഇംഗ്ലീഷ സഭയിലൊട്ടു കുറേശ ചേർത്തുകൊള്ളുവാനും മലങ്കര സഭയിൽ നവീകരണവിത്തു വിതച്ചതുപോലെ വിതച്ചു കിഴക്കരെ തമ്മിൽ തല്ലിക്കാനും ആ ബിഷോപ്പിനു അധികാരം ഉള്ളതായി ധരിച്ചുകൊള്ളണമെന്നാണ മിത്രയുക്തി.

അന്നത്തെ ബിഷോപ്പും മിത്രപത്രാധിപരുടെ ആത്മാവുള്ളവനായിരുന്നു. അതിനാൽ അദ്ദേഹത്തിന്റെ നടപടിയെസംബന്ധിച്ചു ഒരു ഗ്രന്ഥകർത്താവു (മിസ്റ്റർ വില്യംസ എന്നാൾ) എഴുതിയിരിക്കുന്നതു പോലെ "ഈ മിഷ്യന്റെ പ്രവൃത്തി ഉദ്ദേശത്തിനു നേരെ വിപരീതമായിരുന്നു. കിഴക്കെ സഭകളിലെ ഭിന്നതകളെ യോജിപ്പിക്കുന്നതിനു പകരം ഈ മിഷ്യൻ അവയെ വർദ്ധിപ്പിച്ചു. കിഴക്കെ മേൽപ്പട്ടക്കാരോടു രമ്യപ്പെട്ടിരിക്കുന്നതിനുപകരം അവരുടെ സംശയത്തിനും നിന്ദയ്ക്കും പാത്രീഭവിച്ചു" ഈ കാരണങ്ങളാൽ ഊർശ്ലേമിലെ അംഗ്ലിയാ ബിഷോപ്രീക്ക കുറെ നാളേക്കു നിർത്തൽ ചെയ്തു എന്നു സ്കിംബൊറൽവീൻ ഈസ്റ്റർ ആൻവെസ്റ്റർ എന്ന ഇംഗ്ലീഷ പുസ്തകത്തിൽ കാണുന്നു. ഞങ്ങൾ ഇങ്ങനെ പറഞ്ഞതു അറിവുകേടാണെന്നത്രെ മിത്രം പറയുന്നതു. സർവ്വജ്ഞാനവും മിത്രാപ്പീസിൽ ഇരിക്കട്ടെ. ഞങ്ങളെപ്പോലെ അറിവുകെട്ടവർ ഇംഗ്ലാണ്ടിലും ഉണ്ടെന്നു ഇപ്പോൾ വായനക്കാർക്കു കാണാമെല്ലൊ.

ഊർശ്ലേമിന്റെ ബിഷോപ്പ എന്നു പറയാതെ ഊർശ്ലേമിൽ താമസിക്കുന്ന ബിഷോപ്പ എന്നു പേർ വച്ചതു ഇംഗ്ലാണ്ടിന്റെ അധികാരത്തിൽ ഉൾപ്പെട്ട രാജ്യമല്ലാത്തതുകൊണ്ടാണെന്നാണ മിത്രം പറയുന്നതു. ഇങ്ങനെ ചെയ്തതു "ഊർശ്ലേം അംഗ്ലിയാസഭയുടെ അധികാരത്തിൽ വയ്ക്കുവാൻ പാടില്ലാത്ത ഒരു ഇടവകയാകകൊണ്ടാണെന്നു" ഞങ്ങൾ പറഞ്ഞതു തെറ്റാണെന്നു മിത്രം പറയുന്ന മിത്രത്തിനും ഞങ്ങൾക്കറിവില്ലായിരിക്കും. അംഗ്ലിയാ സഭയിൽ ജനിച്ചുവളർന്നു അഭ്യസിച്ച പട്ടമേറ്റ ഒരു വെള്ളക്കാരനാൽ ചമയ്ക്കപ്പെട്ട സ്കിംബൊറൽവീൻ ഈസ്റ്റർ ആൻവെസ്റ്റർ എന്ന പുസ്തകത്തിൽ കണ്ടതു ഞങ്ങൾ പകർത്തിയതാണ.

❖ ❖ ❖

പുതുക്രിസ്ത്യാനികൾ. രണ്ടുനാലു സംവത്സരം മുമ്പു കുടുംബസഹിതം മശിഹായിൽ വിശ്വസിച്ചു വടകര പള്ളിയിൽവച്ചു മാമോദീസാ കൈക്കൊണ്ടു യാക്കോബായ സുറിയാനിസഭയിൽ ചേർന്നടക്കുന്ന പുന്നാന്തടം എന്ന കുടുംബക്കാർ ഇപ്പോൾ ഇംഗ്ലീഷ ഉപദേശികളുടെ തന്ത്രങ്ങൾ നിമിത്തം ഇംഗ്ലീഷസഭയിൽ ചേരുവാൻ ഒരുങ്ങിയിരിക്കുന്നതായി അറിയുന്നു. ഇംഗ്ലീഷിൽ ചേരുവാൻ ചെന്ന സുറിയാനിക്കാരെ ഉപേക്ഷിച്ചു വിട്ടുകളഞ്ഞുയെന്നു പറയുന്ന ഇംഗ്ലീഷുകാരുടെമര്യാദ ഇങ്ങനെയൊ. ടൌണിൽ അങ്ങിനെയും ചില മൂലയിൽ ഇങ്ങിനെയും വേണമെന്നായിരിക്കുമൊ നിയമം. അവരെ ചേർത്തു കൈക്കൊള്ളുവാൻ അടുത്ത ആഴ്ചയിൽ ഒരു സായ്പുഅവർകളും ക്രുത്താട്ടുകളൊത്തു വരുന്നുണ്ടെന്നുകേൾക്കുന്നു. എന്നു സുറിയാനിക്കാരൻ.